രിപ്പുണ്ട്" എന്നു പറഞ്ഞു. ഇതു കേട്ട പാണ്ടിപ്പെരുമാൾ തന്റെ പൂർവ്വകർമ്മവൈഭവത്താൽ മതിമറന്ന്, "അവനെ ചിലമ്പോടുകൂടി ഉടൻ നമ്മുടെ മുമ്പാകെ ഹാജരാക്കണം" എന്നു കല്പന കൊടുപ്പാൻ കരുതിക്കൊണ്ടു തന്റെ ഭടന്മാരെ വിളിച്ച്, "ഉടനെ ആ കള്ളനെ * കൊന്നു ചിലമ്പു കൊണ്ടുവരുവിൻ" എന്നു പറഞ്ഞുപോയി. ഭടന്മാർ അപ്രകാരം കല്പന നടത്തുകയും ചെയ്തു. കണ്ണകി തന്റെ ഭർത്താവിനെ കൊലപ്പെടുത്തിയ വൃത്താന്തം കേൾക്കയാൽ ഒരു ഗതിയും കാണാതെ കണ്ണുനീർ പൊഴിച്ചു പാണ്ടിയന്റെ വിനാശത്തിന്നായി തന്റെ മുക്താഹാരപരിശോഭിതമായ മാറിടത്തിൽ കൈവെച്ച് ഇടത്തെ മുലക്കണ്ണു പറിച്ചെറിഞ്ഞ്, പാതിവ്രത്യശക്തികൊണ്ടു പാണ്ഡ്യനഗരം ഭസ്മീകരിച്ചു. പതിദേവതയായ അവളെ പലരും പോററി പുകഴ്ത്തി.

സ്വാമിൻ! പാണ്ടിപ്പെരുമാളുടെ കർമ്മവൈഭവമെന്നു മുൻപറഞ്ഞതെന്ത്? എന്നു ചോദിക്കുന്നുവെങ്കിൽ പറയാം. അന്യൂനമാഹാത്മ്യമിയലുന്ന പുരാതനനഗരമായ മധുരാപുരിയിൽ ശ്രീമഹാദേവൻ കുടികൊള്ളുന്ന വെള്ളിയമ്പലത്തിൽ ഇരുൾ പരന്ന ഒരിടത്തിൽ ഞാൻ ശയിച്ചിരുന്നു. അപ്പോൾ ഒരു

---

* "കൊണ്ടുചിലമ്പ്" എന്നതു "കൊൻറുചിലമ്പ്" എന്നു തെററിപ്പോയി.

നഗരത്തെക്കാത്തുവാഴുന്ന ശ്രീമധുരാദേവി അഴൽ പെരുകി വാഴുന്ന ആ വീരപത്നിയുടെ മുമ്പിൽ ആവിർഭവിച്ച്, "കടുംകോപാഗ്നിയെ കൊങ്കയാൽ കാണിച്ച ഹേ സുമുഖി! നിങ്ങളിരുവർക്കും പുണ്യഫലം ക്ഷയിച്ചതിനാൽ, മുജ്ജന്മത്തിൽ നിനക്കും നിന്റെ പ്രാണനാഥനും കലിംഗരാജ്യത്തിൽ സിംഹപുരത്തിലുള്ള 'സംഗമൻ' എന്ന വണിക്കിന്റെ പത്നിയാൽ ഉത്തമായ ശാപം ഇജ്ജന്മത്തിൽ അനുഭവിക്കേണ്ടിവന്നതാണ്. ഹേ സുകേശി! നീ ഇന്നുമുതൽ പതിനാലാംനാൾ പകൽ കഴിഞ്ഞു നിന്റെ പ്രിയവല്ലഭനെ കാണും. എന്നാൽ ദിവ്യരൂപത്തിലല്ലാതെ മനുഷ്യരൂപത്തിൽ നിനക്ക് അവനെ കാണ്മാൻ കഴിയുന്നതല്ല." എന്ന് ആ ദേവി ഉപന്യസിച്ചതു ഞാൻ കേൾക്കയുണ്ടായി. ഇങ്ങനെ ചാത്തനാർ ചെങ്കുട്ടുവപ്പെരുമാളെ ഉണർത്തിച്ചതു കേട്ട് ഇളങ്കോവടികൾ, "ധർമ്മമാർഗ്ഗത്തിൽനിന്ന് അല്പമെന്നാലും വ്യതിചലിക്കുന്ന നരപാലനെ ധർമ്മം തന്നെ ഹനിക്കും; വിഖ്യാതയായ ഒരു സതീരത്നത്തെ മനുഷ്യരെന്നല്ല വാനോർ, മുനികൾ മുതലായുള്ളോരും വണങ്ങും; പുണ്യപാപങ്ങൾ യഥായോഗ്യം രൂപീകരിച്ചുവന്നു കർത്താവിനെ ബാധിച്ചു തത്ഫലമനുഭവിപ്പിക്കും. എന്നീ മൂന്നു കാര്യങ്ങൾക്കും ഈച്ചിലമ്പുതന്നെ ആദികാരണമായിത്തീർന്നതി

നാൽ ഈ കഥയെ നാം 'ചിലപ്പതികാര'മെന്ന പേരിൽ ഒരു കാവ്യമാക്കി രചിക്കേണ്ടതാണ്'' എന്നരുളിച്ചെയ്യുകയും "ഇതു തമിഴരചന്മാരായ ചേരചോളപാണ്ഡ്യന്മാർ മൂന്നു പേർക്കും യോഗ്യമായിട്ടുള്ളതാകയാൽ അടികൾതന്നെ ഇതു കവനംചെയ്യരുളേണ്''മെന്നു ചാത്തനാർ ഉണർത്തിക്കയും ചെയ്തു. അടികൾ ചാത്തനാരുടെ അഭിപ്രായത്തെ അംഗീകരിച്ച്, 1 മംഗളാചരണം 2 വിവാഹാനന്തരം കോവലനേയും കണ്ണകിയേയും വൃദ്ധന്മാരായ അവരുടെ പിതാക്കന്മാർ ഗൃഹസ്ഥധർമ്മാചരണത്തിന്നായി പ്രത്യേകഭവനത്തിൽ പാർപ്പിച്ചതു് 3 യുവതിയായ മാധവിയെന്ന വേശ്യ അഭ്യസിച്ച നാട്യവിദ്യയെ അരങ്ങേറിയതു് 4 നിശാവർണ്ണനം 5 കാവിരിപട്ടണത്തിൽ ഇന്ദ്രോത്സവം നടത്തിയതു്. 6 ഉത്സവാന്തത്തിൽ സമുദ്രസ്നാനം 7 കോവലനും മാധവിയും ചോലയിലിരുന്നു 'കാനൽവരി' എന്ന പദ്യങ്ങളെ വീണയിൽ പാടിയതു് 8 വസന്തകാലത്തിൽ മാധവിയുടെ വിരഹവേദന 9 കണ്ണകിയുടെ ദുസ്സ്വപ്നം ദേവന്തിയോടു പറഞ്ഞതു് 10 കണ്ണകി മുതലായവർ ചോളനാട്ടുപുറങ്ങളെ ചോദിച്ചു കണ്ടറിഞ്ഞതു് 11 നാട്ടുപ്രദേശം കണ്ടു സന്തോഷിച്ചതിന്നുശേഷം, കാട്ടുപ്രദേശം കണ്ടു ഭയപ്പെടുന്നതു് 12 ദുർഗ്ഗയുടെ വേഷം ധരിച്ച ശാലിനിയെന്ന വേടസ്ത്രീയുടെ വേട്ടുവരാട്ടം 13 മധുരയിലെ ഉൾനാടുകളിൽ പ്ര

വെശിച്ചത് 14 മൃദംഗധ്വനി മുഴങ്ങുന്ന മധുരാപുരിയെ കാണുന്നത് 15 കണ്ണകിയെ കവുന്തി നാടികം മാതരിയുടെ അധീനത്തിൽ ഏല്പിച്ചത് 16 കോവലനെ കൊലക്കളത്തിൽ വധിച്ചത് 17 ഇടച്ചേരിയിൽ മാതരി മുതലായ ഇടച്ചികളുടെ കൂത്ത് 18 കോവലന്റെ മരണോത്ഭവമായ ദുർവ്വാർത്ത കേട്ടതിനാൽ കണ്ണകി ദുഃഖിക്കുന്നത് 19 സർവ്വജനസമക്ഷം കണ്ണകി ലജ്ജവിട്ടു നഗരപ്രവേശം ചെയ്തത് 20 പുകഴ്പൊന്ന പാണ്ഡ്യപ്പെരുമാളോടു കണ്ണകി ന്യായവാദം ചെയ്തത് 21 കണ്ണകി പാണ്ഡ്യപ്പെരുന്തേവിയോടു കോപാവേശത്തോടെ പറഞ്ഞത് 22 കണ്ണകിയുടെ മുലമുഖത്തിൽനിന്നുണ്ടായ അഗ്നി ആവട്ടം നഗരമെല്ലാം പരന്നത് 23 മധുരയിലെ മഹാദേവി ആവിർഭവിച്ചു കണ്ണകിയോടരുളിച്ചെയ്തത് 24 ചെങ്കുന്നിൽ വേങ്ങമരച്ചുവട്ടിൽ കണ്ണകിയെക്കണ്ടതിനാൽ ഉൽപാതശാന്തിക്കായി മലക്കുറത്തികൾ വഴിപാടുകളി നടത്തിയത് —ഇതെന്നെ ഇരുപത്തിനാലിന്നോട് 25 മലക്കുറവർ രാജാംഗത്തിൽ ചെന്നു മുഖം കാണിച്ചത് 26 കണ്ണകിയുടെ പ്രതിമയ്ക്കായി ശില കൊണ്ടുവന്നത് 27 ആശ്ശിലയുടെ ജലസ്ഥാപനം 28 കണ്ണകിയുടെ പ്രതിഷ്ഠ 29 തനിക്കു പ്രതിഷ്ഠയും ഉത്സവവും നടത്തിയതിന്നു പാതിവ്രത്യദേവതയായ കണ്ണകി പെരു

ജാക്കന്മാരെ വാഴ്ത്തിയതു് 30 കനകവിജയാദികളായ ആര്യമന്നവന്മാർ കണ്ണകി ദേവി വരം കൊടുത്തതു് — എന്നീ ആറു ഗാഥകൾ കൂടിച്ചേർന്നു് ആറഞ്ചു ഗാഥകളായി പാട്ടിൽ രചിക്കപ്പെട്ട കാവ്യത്തെ പ്രസിദ്ധിമാനായ ഇളങ്കോവടികൾ അരുളിച്ചെയ്കയും മധുരക്കൂലവാണികൻ ചാത്തൻ കേൾക്കുകയും ചെയ്തു. ഇതു ധർമ്മാർത്ഥകാമപ്രതിപാദകമായ ഒരു പ്രബന്ധമാകുന്നു.




## അവശിഷ്ടം.

കണ്ണകിയുടെ കടുങ്കോപത്തിന്നിരയായിത്തീർന്ന പാണ്ഡ്യദേശത്തിൽ അന്നുതൊട്ടു മഴ കുറഞ്ഞു, ക്ഷാമം വർദ്ധിച്ചു, വിഷൂചിക, മസൂരി മുതലായ സാംക്രമികരോഗങ്ങൾ വർദ്ധിച്ചപ്പോൾ പാണ്ഡ്യരാജാക്കന്മാരുടെ പഴയ രാജധാനിയായിരുന്ന കൊർക്കാനഗരത്തിലെ രാജാവായ 'വെററിവേൽച്ചെഴിയൻ' കണ്ണകീദേവിക്കു ബലികളത്തിൽ ആയിരം തട്ടാന്മാരെ വധിച്ചു തിറനടത്തിശ്ശാന്തി ചെയ്തതിനാൽ നാട്ടിന്നു പുഷ്ടി വരത്തക്കവണ്ണം വർഷം ഉണ്ടാവുകയും രോഗാദ്യരിഷ്ടങ്ങൾ നീങ്ങുകയും ചെയ്തു. ഈ

സംഭവം കേട്ടുകൊണ്ടു നാട്ടരചനും ദേവിക്കു തിറ നടത്തി ശാന്തിചെയ്യുകയും, എന്നും മഴയും തൊഴിലും മുടങ്ങാതെ വരികയും ചെയ്തു. ഇപ്രകാരം സാഗരവലയിതമായ സിംഹളത്തിലെ മന്നവൻ, 'ഗജബാഹു' കണ്ണകീദേവിക്കു നാലമ്പലത്തോടുകൂടിയ ആലയം ചമച്ച്, "ഇവൾ താപശാന്തി വരുത്തി അനുഗ്രഹം നൽകും" എന്നു കരുതി പ്രതിവർഷം കർടകമാസത്തിൽ ഉത്സവം നടത്തിവന്നു. അവിടെ യഥേഷ്ടം വർഷമുണ്ടായി നാടു വർദ്ധിച്ചു വിളവിന്നു സമൃദ്ധിയുണ്ടായി. ചോഴമന്നവനായ പെരുങ്കിള്ളി സർവ്വപ്രകാരേണയും അനുഗ്രഹമേകുന്ന പതിദേവതയായി സങ്കല്പിച്ച് ഉറയൂരിൽ ഇവൾക്കൊരാലയം പണിചെയ്യിച്ചു നിത്യപൂജോത്സവാദികളും നിയമിച്ചു. അന്നുതൊട്ടു ചോഴമണ്ഡലത്തിൽ രോഗാദ്യനർത്ഥങ്ങൾ നീങ്ങി നാൾക്കുനാൾ അഭിവൃദ്ധിയുണ്ടായി.

# രണ്ടാം ഗാഥ.

## ഗൃഹസ്ഥധർമ്മാചരണം.

സർവ്വസമ്പത്സമൃദ്ധിയോടുംകൂടി വിഖ്യാതന്മാരായ മഹാരാജാക്കന്മാരാൽപ്പോലും ആശിക്കത്തക്ക ധനസമ്പത്തിയുള്ള അനവധി വൈശ്യപ്രമുഖന്മാരുടെ വസതിയായ പുകാർപട്ടണത്തിൽ മരക്കലം മരക്കാൽ മുതലായ താപ്പുകളാൽ അളന്നു നിർണ്ണയിപ്പാൻ കഴിയാത്തവണ്ണം (ദ്രവ്യപുഷ്ടിയാൽ അത്ഭുതപ്പെടത്തക്ക ദേശങ്ങളോടും ദ്വീപുകളോടുംകൂടി കടൽച്ചൂഴും ഭൂമണ്ഡലം മുഴുവനോടെ നോക്കുന്നതായാലും സാമ്യമാകാത്തവിധമുള്ള) ലക്ഷ്മീവിലാസത്തോടെ ധർമ്മാർജ്ജിതമായ ധനത്താൽ ഉൽകൃഷ്ടങ്ങളായ ദാനധർമ്മങ്ങളനുഷ്ഠിച്ച പുണ്യവാന്മാർ പുകഴ്ത്തുന്ന മൂന്നുവക ഭോഗഭൂമികളിലൊന്നായ ഉത്തരകുരുദേശത്തോടൊക്കത്തക്ക സർവ്വസുഖാനുഭൂതികളും തികഞ്ഞു വാഴുന്ന കണോരന്മാരുടെ കലത്രങ്ങളായ കണ്ണകിയും കാന്തനും ഏഴുനിലമാടത്തിൽ നാലാം നിലയിൽ മയനിർമ്മിതമെന്നു തോന്നത്തക്ക മണിക്കാൽമഞ്ചത്തിലിരിക്കയായിരുന്നു. അപ്പോൾ വിടർന്ന കേസരങ്ങൾ വണ്ടുകൾ കരണ്ടും ഉലഞ്ഞുതാനും കൊഴിഞ്ഞും നില്ക്കുന്ന ചെങ്കഴുനീർ, വെള്ളാമ്പൽ, താമര

മുതലായ ജലപുഷ്പങ്ങളുടെ മണം കൂടിക്കലൎന്ന നറുഗന്ധം സ്ഥലപുഷ്പങ്ങളായ കേതകികളുടെ സൌരഭ്യത്തെയും ചമ്പകച്ചോലയിൽ മാലാരൂപത്തിൽ നില്ക്കുന്ന മാധവീകസുമങ്ങളുടെ മധുവിനെയും ആരാഞ്ഞു ഉഴിച്ചും, പിന്തിരിഞ്ഞു കാമിനികളുടെ കവുനികളിലിഴയുന്ന പരിമളത്തെ ആസ്വദിപ്പാനാശിച്ചു വഴികാണാതുഴലുന്ന വണ്ടുകളൊരുമിച്ചു മണിമാലാരാജികളാൽ വിളംബിതങ്ങളായ വാതായനദ്വാരങ്ങളിലൂടെ തങ്ങൾ നോക്കിച്ചെന്നകംപുക്കു പരിഭ്രമിച്ചിന്നങ്ങിയ മലയമാരുതസംസേവനത്താൽ മതിമോഹം വളൎന്ന കാമപരവശന്മാരായ്ച്ചമഞ്ഞു. അനന്തരം അവർ അവിടം വിട്ടു നറുമലരമ്പനായ മകരധ്വജന്റെ വിഹാരഭൂമിയും ഏഴാമത്തെ നിലയുമായ നിലാമുറ്റത്തിൽ ഇളമഞ്ഞാസ്വദിപ്പാനായി സംഭരിച്ചിരിക്കയാണെന്നു തോന്നുംവണ്ണമുള്ള മണലിയലും മലർനികരത്താൽ തീൎത്ത മെത്തയിന്മേലിരുന്നു കടൽച്ചുഴിച്ചുഴികൊണ്ടൊഴിയാതെ ദീപ്തി നല്ലുന്നകം മരീചികളെ പ്രസരിപ്പിക്കുന്ന സൂൎയ്യചന്ദ്രന്മാരെപ്പോലെ ശോഭിച്ചു. അവർ മാറിടത്തിലണിഞ്ഞതായ, വണ്ടുകളാൎത്തും വെണ്ണിലാവു വീശിക്കൊണ്ടു വിരിഞ്ഞും വെള്ളിത്തളങ്ങളോടിണങ്ങിയുമിരിക്കുന്ന മുല്ലമാലയും ചെങ്കഴുനീർപ്പൂമാലയും വാടിയുലയത്തക്കവണ്ണം മതിമറന്നു പരിരംഭണം ചെയ്തശേഷം ലക്ഷ്മി

മുതലായകൃത്യങ്ങളും യഥായോഗ്യം നടത്തിക്കൊണ്ടു കുറെ സംവത്സരങ്ങളും നയിക്കുകയും ചെയ്തു.

---

# മൂന്നാം ഗാഥ.

## അരങ്ങേററം.

(നടി)

വിന്ധ്യാചലത്തിൽ വസംചെയ്യുന്ന മഹാത്മാവും ദിവ്യനുമായ അഗസ്ത്യമഹാമുനിയാൽ മുമ്പ് ഇന്ദ്രസഭയിൽവെച്ചു ജയന്തനും ഉർവശിയും ശപിക്കപ്പെട്ടു. അതിനാൽ സ്വർവേശ്യകളിൽ ഉയർന്ന പട്ടവും നാട്യത്തിൽ അനന്യസാധാരണമായ നൈപുണ്യവും കൈക്കൊണ്ടു വാഴുന്ന അവരും കാവേരീനഗരത്തിൽ മാധവിയെന്ന നാമംപൂണ്ടു ദേവഗണികയായ്പ്പിറക്കേണ്ടിവന്നു; തദംശജാതയായി മററു വേശ്യകളെ അതിശയിക്കുന്ന ലാവണ്യാതിശയത്താൽ വിളങ്ങുന്ന ‘മാധവി’യെന്ന തരുണീമണി അഞ്ചുവയസ്സുമുതൽ ഏഴു സംവത്സരം നൃത്തഗീതാദികളിൽ നിരന്തരപരിശ്രമംചെയ്തു പ്രാവീണ്യം സമ്പാദിച്ചു, പന്ത്രണ്ടാം വയസ്സിൽ വീരനൂപുരധാരിയും വിഖ്യാതനുമായ ചോഴൻ കരികാലപ്പെരുമാളുടെ മുമ്പാകെ അരങ്ങേററം നടത്തേണമെന്നു നിശ്ചയിച്ചു.

(നാട്യാചാര്യൻ)

അകക്കൂത്തിന്റെ വിഭാഗങ്ങളായ ശാന്തിയെന്നും വിനോദമെന്നുമുള്ള രൂപകദ്വയത്തിന്റെ ലക്ഷണങ്ങളറിഞ്ഞും, നൃത്തത്തോടു ബന്ധമില്ലാതെ ശ്ലോകാർത്ഥങ്ങളെന്നു മുദ്രകാണിക്കുന്ന വിധത്തിൽ നടത്തുന്ന പലവകക്കൂത്തുകളുടെ അവാന്തരഭേദങ്ങളായ അർത്ഥം, യോനി, വൃത്തി, സന്ധി, രസം, ജാതി, ഭാവം, സത്വം, അഭിനയം, വാക്യം, വാക്യഭേദം, വർണ്ണം, രാഗം, ഭേദം എന്ന പതിനാലംശങ്ങളോടു സംയോജിപ്പിച്ചു പതിനൊന്നുവക നൃത്തങ്ങളും, തദനുരൂപങ്ങളായ ഗീതങ്ങളും അവയ്ക്കൊത്തവണ്ണം നൃത്താനുഗം, ഗീതാനുഗം, ഉഭയാനുഗമെന്നുള്ള ഭേദങ്ങളോടുകൂടിയ വാദ്യങ്ങളും ശാസ്ത്രോക്തമാംവണ്ണം ഗ്രഹിച്ചും, അകക്കൂത്തിനും പുറക്കൂത്തിനുമുള്ള ആട്ടവും, പാട്ടും, താളങ്ങളും, തൂക്കുകളും സംയോജിപ്പിച്ചു രമ്യമായ അകക്കൂത്ത്, പുറക്കൂത്ത് മുതലായവ നടത്തുന്നതിൽ പതാക മുതലായ ഇരുപത്തിനാലു ഭേദങ്ങളോടുകൂടിയ ഏകഹസ്തം, അഞ്ജലി മുതലായ പതിമ്മൂന്നു ഭേദങ്ങളോടുകൂടിയ ദ്വിഹസ്തം, കൌതുകപ്രതിപാദകഹസ്തം, പ്രവൃത്തിപ്രതിപാദകഹസ്തം ഇങ്ങനെ നാലുവക ഹസ്തമുദ്രകളെ വിധിയാംവണ്ണമറിഞ്ഞ് അകക്കൂത്തിൽ മേൽപ്പറഞ്ഞ ഹസ്തങ്ങൾ പരസ്പരം ഭേദിച്ചുവരാതെയും, പുറക്കൂത്തിൽ

ആട്ടത്തിൽ അഭിനയവും, അഭിനയത്തിൽ ആട്ട വും കലൎന്നുവരാതെയും കാലക്കുത്തും വരിക്കുത്തും ചോടുകൾ തമ്മിൽ മാറാതെയും നടത്തുന്ന നാട്യാ ചാൎയ്യനോടും,

(ഗാനാചാൎയ്യൻ)

വീണാവാദനത്തിലും വേണുഗാനത്തിലും ഇതരവ ക താളങ്ങളിലും വായ്പാട്ടിലും മന്ദ്രമധ്യമസ്ഥാനത്തിലും അകക്കളത്ത്, പുറക്കളത്ത് പതിവായന നടനങ്ങളെ ന്നിവയിലും അഭിജ്ഞനായി, ഇവയ്ക്കുള്ള പാട്ടുകളി ണക്കുവാനും മസ്സൃത്തി വരുത്തുവാനും സമൎത്ഥനാ യി, ചെമ്പുടയെന്നും, ചെമ്പുറയെന്നുമുള്ള രണ്ടുതരം പാട്ടുകൾക്കും ആധാരമായ നാലംശങ്ങളേയും ഘടി പ്പിച്ച് പ്രാകൃതം, മധ്യതരം, ദേശ്യം, സംസ്കൃതമെ ന്നീ നാലുവക പദങ്ങളുടെ സരസഘടനയെ യഥാ യോഗ്യമറിഞ്ഞ്, ഈ പദങ്ങളിലിണങ്ങിയ സന്ധി ഭേദങ്ങളെല്ലാം ഗ്രഹിക്കുന്നതിൽ ശിക്ഷിതനായും, നാടകത്തിലെ കവിഹൃദയവും, നാട്യഭേദങ്ങളും, ഗീ തവിഭാഗങ്ങളും, ഈ നാട്യഭേദങ്ങളുടെ ആചാൎയ്യ ന്റെ സൂചനാസ്സും പാട്ടുകളെ അന്തരാൎത്ഥങ്ങൾക്കും യോജിപ്പിക്കുന്നിടത്തു ശാസ്ത്രവിരോധംകൂടാതെ വി ഭാഗിപ്പാനും സംയോജിപ്പാനും തക്ക പാടവമുള്ളവ നായും ഇരിക്കുന്ന ഗാനാചാൎയ്യനോടും,

(നാടകകവി)

അലകടൽ ചൂഴ്മവനീമണ്ഡലത്തിൽ വെങ്കിടഗിരിക്കു തെക്കും കന്യാകുമാരിക്കു വടക്കുമായി പൂർവ്വപശ്ചിമസമുദ്രങ്ങൾക്കു മദ്ധ്യേ കിടക്കുന്ന ദേശമായ തമിഴ്നാട്ടിൽ പ്രസിദ്ധനായി, സാഹിത്യം, സംഗീതം, നാട്യം—ഈ മൂന്നു വിദ്യകളിലും വിശേഷനായി, നാടകശാസ്ത്രത്തെ സാമാന്യവിശേഷങ്ങളോടെ നന്നായറിഞ്ഞ്, ഗായകൻ നിയമിച്ചിട്ടുള്ള വിഷമഘട്ടത്തെ അറിഞ്ഞ് അവൻ താളനിലയിൽ വെച്ചിട്ടുള്ള വണ്ണത്തെ തന്റെ കവനത്തിൽ വ്യഞ്ജിപ്പിച്ച് വിരോധികളാൽ പറയപ്പെട്ട കുറ്റങ്ങളുടെ ഗുരുലഘുവ്യത്യാസമറിഞ്ഞ്, ഈ പ്രകാരമുള്ള അബദ്ധങ്ങളൊന്നും പറ്റാത്തവണ്ണം രൂപകം രചിക്കുന്നതിൽ സമർത്ഥനായ കവിവര്യനോടും,

(മാർദ്ദംഗികൻ)

സകലരൂപകങ്ങളെയും ഗീതങ്ങളും പതിനോരായിരത്തിത്തൊള്ളായിരത്തിത്തൊണ്ണൂറ്റൊന്നു ധ്വനികളും മുത്തമിഴെന്ന സാഹിത്യാദി മൂന്നു വിദ്യകളും വീണവായനയിലുള്ള വിശേഷങ്ങളും താളങ്ങളും തൂക്കുകളും അവയിൽ വരാവുന്ന തെറ്റുകളും നാമാദി നാലുവിധപദങ്ങളും സലക്ഷണമറിഞ്ഞും, ഓരോ പാട്ടിലും പതിഞ്ഞവട്ടത്തിന്റെയും ഇരട്ടിവട്ടത്തിന്റെയും ഏറ്റത്തിലും ഇറക്കത്തിലും താളത്തിനു

വേണ്ടുന്ന ഏററക്കുറച്ചിൽ വരാതെതാനമറിഞ്ഞും, ഉരുപ്പടികളിൽ വീണയും കുഴലും വർണ്ണാട്ടും ഇണങ്ങത്തക്കവണ്ണവും ശ്രോതാക്കൾ രസിക്കത്തക്കവണ്ണവും രംഗവാസികളുടെ മതമറിഞ്ഞു വായിച്ചു മററു പക്കമേളങ്ങളുടെ ശ്രുതികൾക്കേററക്കുറവു വന്നു മേളത്തിനു ചോർച്ചവരാതെ തന്റെ ഹസ്തപാടവം പ്രദർശിപ്പിക്കുന്നതിൽ പ്രവീണനായ മാർദ്ദംഗികനോടും,

(കുഴൽക്കാരൻ)

ശാസ്ത്രവിധിപ്രകാരം ചിത്രയോഗം പഞ്ചായോഗമെന്ന രണ്ടു ശബ്ദഭേദങ്ങളുടെ സന്ധിവിശേഷത്തെ അറിയുന്നതിൽ നാടകകർത്താവിനു് തുല്യമായ അറിവു സമ്പാദിച്ചും, കുഴലിന്റെ ദ്വാരങ്ങളെ തർജ്ജന്യാദ്യംഗുലികളാൽ വിട്ടു പിടിക്കുന്നതായ ആരോഹണത്തെയും, കനിഷ്ഠിക മുതലായ അംഗുലികളാൽ വിട്ടുപിടിക്കുന്നതായ അവരോഹണത്തെയും നില തെററാതെ പ്രയോഗിപ്പാൻ അഭ്യസിച്ചും, വീണയിൽ ഷഡ്ജം, പഞ്ചമം എന്ന രണ്ടു തന്ത്രികളേയും ഇരട്ടിച്ചു കെട്ടി അവയെ മീട്ടി വായിപ്പാൻ ഗ്രഹിച്ചു മൃദംഗത്തിന്റെ ശ്രുതിയറിഞ്ഞു മാർദ്ദംഗികപ്രധാനനോടിണങ്ങി വായിച്ചും ഗായകന്റെ ഗാനത്തിന്നനുസരിച്ചു സലക്ഷണം ശ്രുതി പിഴയ്ക്കാതെ വർണ്ണങ്ങൾ പാടി രഞ്ജിപ്പിച്ചും, പലതരം ഗാനങ്ങളെ വാദ്യമാധുര്യത്തോടും ഗാനമാധുര്യത്തോടും പ്രയോഗിപ്പാൻ കഴിവുള്ള കുഴൽക്കാരനോടും,

(വൈണികൻ)

ഓരോരോതരം ഗാനങ്ങൾക്കും നാടകപാത്രങ്ങളുടെ ശരീരങ്ങൾക്കും ഇണങ്ങിയ ശ്രുതിഭേദങ്ങളെ അനുസരിച്ചു തന്ത്രീനിയമനം ചെയ്യുന്നതിലും ഗീതങ്ങളിലുള്ള വർണ്ണങ്ങൾക്കനുരൂപങ്ങളായ ധ്വനികളെ ആവിർഭവിപ്പിക്കുന്നതിലും ഓരോ സ്ഥാനങ്ങളിലും സമവിഷമങ്ങളെന്നോ കരപാടവം പ്രകടിപ്പിക്കുന്നതിലും ശ്രുതിലയങ്ങളുടെ വിഭാഗത്തിലും, സ്വരങ്ങളുടേയും താളങ്ങളുടേയും അവാന്തരഭേദവിവേചനത്തിലും സ്വരാദികളുടെ പ്രസ്താരക്രിയയിലും സമർത്ഥനായും മറ്റുള്ള മേളങ്ങളുടെ ശ്രുതിയിൽനിന്നും ഏറക്കുറവു വരാത്തവിധത്തിലിണക്കി പാടുവാൻ നിപുണനായുമിരിക്കുന്ന വൈണികാചാര്യനോടും,

(രംഗം)

പ്രാജ്ഞനായ ശില്പാചാര്യന്റെ വിധികൾക്കു വിരോധം വരാത്തവണ്ണം രംഗനിർമ്മാണത്തിനു നിർദ്ദോഷമായ സ്ഥലത്തെ നിയമിച്ച്, പൊതിയൽ മുതലായ പുണ്യപർവ്വതങ്ങളുടെ പാർശ്വങ്ങളിൽ വളർന്ന് ഒരു ചാൺ കമ്പായമുള്ള മുളയിൽനിന്ന് ഒരു ഉത്തമപുരുഷന്റെ പെരുവിരലിന് ഇരുപത്തിനാലു വിരൽ നീളത്തിൽ അരങ്ങളന്നു നിർമ്മിപ്പാനുള്ള കോൽ ഉണ്ടാക്കി, ഇക്കോലിന് ഏഴുകോൽ വീതിയും എൺകോൽ നീളവും ഒരു കോൽ ഉയരവുമുള്ള തറയിട്ട്,

തറയിന്മേൽ നിരത്തിപ്പതിച്ച പലകകളിൽനിന്ന നാലുകോലുയരത്തിൽ തൂണു നിറുത്തി ഉത്തരംവെച്ചു ശാലയുടെ അളവിന്നു വിധിച്ചവണ്ണമുള്ള അളവിൽ രണ്ടു ഗോപുരങ്ങളോടുംകൂടി നിർമ്മിതമായ രംഗത്തിൽ മേൽഭാഗത്തു ബ്രാഹ്മണക്ഷത്രിയവൈശ്യശൂദ്രവർണ്ണങ്ങളായ വജ്രദേഹൻ, വജ്രനേത്രൻ, വർണ്ണൻ, രക്തകേശധരൻ എന്നീ നാലു ഭൂതങ്ങളുടേയും രൂപം വരച്ചു യഥാർത്ഥം കണ്ടു വണങ്ങത്തക്ക നിലയിൽമേൽഭാഗത്തുവെച്ച്, തൂണുകളുടെ നിഴൽ രംഗത്തിലുള്ള യാതൊന്നിലും വ്യാപിക്കാത്തവണ്ണം നല്ല നിലവിളക്കു കൊളുത്തിവെച്ച്, ഇടത്തും വലത്തും ചിത്രിതരൂപങ്ങളായ രണ്ടു തിരശ്ശീലകളും, മേൽപ്പറഞ്ഞ നാലു ഭൂതരൂപങ്ങൾ വരച്ച ശീലയാൽ മേക്കെട്ടിയും കെട്ടി ചന്ദ്രൻ, വ്യാഴം, ചൊവ്വ എന്നുള്ള തേജസ്സുയത്തോടെ ക്രമത്തിൽ ധവളപീതരക്തവർണ്ണസാമ്യം സിദ്ധിച്ചിട്ടുള്ള മുക്താമാണിക്യവിദ്രുമമാലകളെ യഥാക്രമം തൂക്കി, പുതുമയും ശില്പവൈദഗ്ദ്ധ്യവും പുകഴുന്ന രംഗത്തിൽ,

(തലക്കോൽ)

വിഖ്യാതന്മാരായ മഹീപാലന്മാർ ശത്രുക്കളെ പൊരുതു പരാജിതന്മാരാക്കുകയാൽ അവരിൽനിന്നു ലഭിച്ച വെൺകൊറ്റക്കുടയുടെ കാലിനെ എടുത്ത് അതിന്റെ കമ്പുതോറും നവരത്നങ്ങൾ പതിച്ചു ക

മ്പിന്നിട മുഴവനും കാഞ്ചനത്തകിടും പൊതിഞ്ഞ് ഏഴു ചാൺ നീളത്തിൽ ശരിപ്പെടുത്തിട്ടുള്ള തലക്കോലിനെ ഇന്ദ്രകുമാരനായ ജയന്തനെന്നു സങ്കല്പിച്ചു മന്ത്രപൂർവ്വം വിധിപോലെ ആരാധിച്ചു തൊഴുതു രാജഗൃഹത്തിൽ കൊണ്ടുചെന്നു കല്പ്പു കെട്ടിവെച്ചതിനുശേഷം തലക്കോൽസ്ഥാനം വഹിക്കുന്ന വേശ്യ വ്രതമിയന്ന് ഈ പ്രധാനബന്ധത്തെ നാടകരംഗത്തിലേക്കു കൊണ്ടുചെന്നുവെച്ചു നാട്യാചാര്യൻ ഇടങ്ങിയുള്ള നാടകാംഗങ്ങളെല്ലാമൊന്നൊത്തുമിച്ച്,

1 ഭരണി കാർത്തിക രേവതി രോഹിണി
മകമൊരൊന്നു വിശാഖയവിട്ടവും
അറിക ചിത്തിരയോടു പൂരാടവും
അടിയനാളുകൾ പൂരമിതൊക്കവും

2 ഇടവം മിഥുനം കർക്ക-
സിംഹതുലാവൃശ്ചികാദ്യരാശികളും”

എന്നിപ്രകാരം വിധിച്ചിട്ടുള്ള ശുഭനക്ഷത്രലഗ്നാദികൾ ചേർന്ന സുമുഹൂർത്തത്തിൽ കാഞ്ചനകലശങ്ങളിൽ സംഭരിച്ചുവെച്ചിട്ടുള്ള പുണ്യതീർത്ഥവാരികളാലഭിഷേകംചെയ്തു പൂമാല ചാർത്തി പൊൻചങ്ങലയും പൊൻപട്ടവുമണിയിച്ചു വിജയഘോഷപൂർവ്വകം പട്ടത്താനയുടെ കരത്തിൽ ധരിപ്പിച്ചു വീരമദ്ദളാദിവാദ്യഘോഷങ്ങൾ മുഴക്കി നൃപൻ, അമാത്യൻ, പുരോഹിതൻ, സേനാപതി മുതലായവരോടു ചേർന്ന് വി

ടിയിൽ അലങ്കരിച്ചു നിർത്തിയിരിക്കുന്ന രഥത്തെ വലംവെച്ചു രഥാരൂഢനായ നാടകഗ്രന്ഥകർത്താവിന്റെ കയ്യിൽ കൊടുത്തു് എല്ലാവരും ചേർന്നു നഗരപ്രദക്ഷിണം ചെയ്തുവന്നു നാടകരംഗത്തിൽ പ്രവേശിച്ചു തലക്കോലിനെ എതിർമുഖമാക്കിവെച്ചു നൃപാമാത്യാദികളെല്ലാരും യഥായോഗ്യം ആസനങ്ങളിലിരുന്നതിനുശേഷം

“ഒരുവാനിര കുഴലൊടു–
മാരിപ്പോരക്കുറ കൊലുമാം
പാരമൊരുക്കുന്ന കോൽ വാദ്യം
വാരിപ്പോർക്കുമതെ വിധം.
വിധിച്ചിരിപ്പു രംഗത്തിൽ
ബുധന്മാരിദമിങ്ങനെ”

എന്നുള്ള നിയമപ്രകാരം ഇടയ്ക്ക മുതലായ വാദ്യങ്ങളെ പ്രയോഗിക്കുന്ന മേളക്കാർ യഥാസ്ഥാനം നില്ക്കുമ്പോൾ അരങ്ങേറ്റത്തിനൊരുങ്ങിയ മാധവി, വലതുകാൽ മുൻവെച്ചു രംഗത്തിലേറി മുറപോലെ ദക്ഷിണപാർശ്വത്തിലുള്ള മുഖത്തിരസ്സ്വാസ്ഥമായ വലത്തെത്തൂണിനരികെയും അപ്രകാരംതന്നെ നാട്യവിദഗ്ധകളായിരുന്ന പ്രായംചെന്നവരായ വേശ്യകൾ ഇടതുപാർശ്വത്തിലുള്ള മുഖത്തിരസ്സ്വാസ്ഥമായ ഇടത്തുതൂണിനരികെയും ചെന്നുനിന്നു ശുഭപ്രാപ്തിയേയും അശുഭനിവൃത്തിയേയും ആശംസിച്ചുകൊണ്ടു്

ഓരോ കീർത്തനങ്ങളും പാടി, ഈ ഗാനത്തിന്റെ പര്യവസാനത്തിൽ കുഴലിനൊത്തുടൻ വീണയും വീണയെത്തുടർന്നു മദ്ദളവും മദ്ദളത്തെത്തുടർന്നു ഘടവും ഘടത്തെത്തുടർന്ന് ആമന്ത്രികയും ആമന്ത്രികയെത്തുടർന്ന് ഇടക്കയും പതത്തും നിഴലുംപോലെ അനുവർത്തിച്ച്, ഓരോ താളത്തിന്നിരണ്ടു പാറുവിതം പഞ്ചതാളപ്രബന്ധമായി ഘടിപ്പിക്കപ്പെട്ട മണ്ഡലത്തെ ഒരു താളത്തിന്നു രണ്ടു പാറുവിതം പണ്ണും തീർമ്മാനം ഒന്നുമായി പതിനൊന്നു പാറിനാൽ നാട്യശാസ്ത്രവിധിപോലെ വാദനംചെയ്തു ദേശ്യരംഗത്തെ അവസാനിപ്പിച്ചു. പിന്നെ യഥാക്രമം മംഗളഗാനാനന്തരം മംഗളാചരണരൂപങ്ങളായി ചതുഷ്പദി മുതലായ ഗീതങ്ങളെ താളത്തിനും ശ്രുതിക്കും ഭംഗം വരാതെ വാദ്യങ്ങളൊക്കെ ഒന്നിക്കുംവണ്ണം ത്രിപടയിൽ ഉദ്ധരിച്ച് ഏകതാളത്തിൽ അവസാനിപ്പിക്കുകയും ചെയ്തു രസകരങ്ങളായ മണ്ഡലനൃത്തങ്ങളെ ഒററവട്ടത്തിലും ഇരട്ടിവട്ടത്തിലും പ്രയോഗിച്ചു രസഭാവപുഷ്ടിയോടെ കാഞ്ചനനിർമ്മിതയായ ഒരു കമനിയെപ്പോലെ താണ്ഡവം, നൃത്തം നാട്യമെന്ന മൂന്നു വിഭാഗങ്ങളോടുകൂടിയ നടനത്തെ നാട്യശാസ്ത്രനിയമങ്ങൾക്കു ഭംഗം വരാതെ ഓരോ അംഗങ്ങളായി ആടി അവസാനിപ്പിച്ചു. അപ്പോൾ മുന്നാങ്ങിലെഴുന്നള്ളിയിരുന്ന മഹീവല്ലഭന്റെ ഈ മാധ

വിയുടെ നൃത്തത്തിലുംഗീതത്തിലും ലാവണ്യത്തിലും അതിയായ വിസ്മയം ജനിക്കയും അവളിൽ തനിക്കുണ്ടായ രാഗഭാരത്തെ സഫലമാക്കാൻ കഴിയുന്നതാനാൽ ജനങ്ങളുടെ പുച്ഛരസത്തിനു പാത്രീഭവിച്ചേക്കുമോയെന്നുള്ള ആശങ്കമൂലം കാമത്തെ അടക്കുകയും ചെയ്തു. ഇംഗിതജ്ഞയായ അവൾ തന്റെ പ്രാവീണ്യത്തിനും ചാതുൎയ്യത്തിനും തക്കവണ്ണം മൂന്നരങ്ങുമുതലായ സകല മുൻമൈകൾക്കും അധികാരം സിദ്ധിച്ചനിലയിൽ അരങ്ങേറ്റം സമൎപ്പിക്കയും രാജാവു് അവൾക്കൊരു സ്വൎണ്ണമാല സമ്മാനിക്കയും ചെയ്തു. ഇങ്ങനെ നാട്യവിദ്യയിൽ നൈപുണ്യം സിദ്ധിച്ചവളാകുന്ന നാടകവേശ്യൎക്കു വിധിപ്രകാരം രാജാവു കൊടുക്കേണ്ടതായ പാരിതോഷികം ആയിരത്തെട്ടു * കഴഞ്ചു് സ്വൎണ്ണം ഒരേ സമയത്തു രാജാവിൽനിന്നു ലഭിച്ചു. ഇതിൽ ആയിരം പൊൻ അവൾക്കു പാരിതോഷികവും എട്ട [illegible]ൻ അവളോടൊത്തു രമിക്കേണമെന്നുള്ള ഉദ്ദേശത്തെ സൂചിപ്പിക്കുന്നതുമാകുന്നു. അന്നുതൊട്ടു് അവൾ തന്നെ കാമിച്ചുവരുന്ന പുരുഷൻ ഇപ്രകാരം ആയിരത്തെട്ടുപൊൻ തനിക്കു സമ്മാനിക്കേണമെന്നു നിശ്ചയിച്ചു്, 'വശവി'യെന്നു പേരുള്ള തന്റെ ദാസി കൂനിയെ വിളിച്ചു തനിക്കു

* ഒരു കഴഞ്ചു് = പന്ത്രണ്ടു പണമിട. 'പൊൻ' എന്നു കുറി സംഖ്യയുള്ള ഒരു സ്വൎണ്ണനാണയം.

രാജാവു സമ്മാനിച്ചതും പത്തരമാററുള്ള പച്ചപ്പൊന്നിനാൽ പണിതീർത്തതുമായ കിളിച്ചിറകമാലയെ അവളുടെ കയ്യിൽ കൊടുത്ത്, "ഈ മാലയ്ക്കു നൂറുവീതമുള്ള പത്തട്ടികളും എട്ടെണ്ണമുള്ള ഒരട്ടിയുമായി ആയിരത്തെട്ടു തങ്കപ്പൊൻ വിലയാകുന്നു. ഈ വില തന്ന് ഇതിനെ വാങ്ങി അണിയുന്ന പുരുഷനു മാധവിയുടെ കാമുകനാവാൻ കഴിയുന്നതാണ്" എന്നു പറഞ്ഞുകൊണ്ട് നഗരത്തിലെ പ്രധാനവീഥിയിൽചെന്നുവില്പാൻ പറഞ്ഞയച്ചു.

മാധവിയുടെ ഈ മാലയെ കോവലനെന്ന വൈശ്യയുവാവു, പറഞ്ഞ പൊൻ കൊടുത്തു വാങ്ങി ആ കൂനിയോടൊരുമിച്ചു മാധവിയുടെ മന്ദിരത്തിൽ പ്രവേശിച്ചു. അവിടെ ചെന്നു മാധവി അവനെ തന്റെ കാമുകനായിക്കൈക്കൊള്ളുമ്പോഴേക്കുതന്നെ സംഭ്രമിച്ചു മയങ്ങി അവളെ വിട്ടുപിരിയുവാൻ കഴിയാതവണ്ണം പ്രേമാകുലിതനായ്ത്തീർന്നു, പാതിവ്രത്യദീക്ഷിതയായ തന്റെ പത്നിയേയും ഭവനത്തെയും മറക്കുകയും ചെയ്തു.

60 വെണ്ണിലാവും നല്ല മലയമാരുതവും
വന്നിരുന്നാൻ ജനവാതിലും ബന്ധിച്ചു

61 ചന്ദനപങ്കവും ചാരുഹാരങ്ങളും
തന്വംഗിമാരണിഞ്ഞീല കുചങ്ങളിൽ

62 ചെങ്കഴുനീർപങ്കജാദി സൂനങ്ങളാ-
ലിംഗിതംപോലെ ചമച്ചു പൂമെത്തകൾ

63 കങ്കമാർക്കിളതെ വാസരയുണ്ടായീല
തുംഗമാമാതങ്കമുൾക്കൊണ്ടു വാഴ്കയാൽ.

64 നൃത്തസംഗത്താൽ തപിച്ചുമെത്തീന
പൃഥ്വീതന്നിൽ കൊഴിഞ്ഞുള്ളൊരു രോമങ്ങൾ

65 ചിന്നംപുളിനങ്ങളേറി പ്രണയികൾ
തമ്മെപ്പിരിഞ്ഞു മേവീടുന്ന ഹംസികൾ

66 ധന്യരാം ബ്രാഹ്മണശ്രേഷ്ഠരോടൊത്തു വേർപെട്ടു
മുന്നമാമോദിച്ചിടാതെ മെയ്യുംവിലയെ

67 തങ്ങൾക്കിടയിലും പിന്നിലും നിന്നെല്ലാ-
മന്യവസ്തുക്കളെക്കാതിരിയറിഞ്ഞവൻ

68 തൂക്കം കലന്ന ചലിക്കാതെതോരുള്ളവും
വാഴുന്നസന്താപമാർന്ന കലങ്ങളെ.

69 ചേണാർന്നു നിന്നു വിലസുന്ന കണ്ണിണ-
ക്കോണങ്ങൾ പാരം ചുവന്നു വശംകെട്ടു

70 ചിന്താശോകവേഗമാർന്നാംബുബിന്ദുക്കൾ
മുത്തിനോടൊത്തു പൊഴിച്ചുകൊണ്ടങ്ങനെ.

71 അന്നമായീടുന്ന ചാതയാനത്തോടും
ചിന്നുന്ന പൂന്തേനിയന്നപാരം മണം

72 പൊങ്ങുന്ന ചെന്താമരച്ചോരിവാരയോടും
മങ്ങാതെ തണ്ണീരണിപ്പൂമുടിയോടും

## അഞ്ചാം ഗാഥ.

### ഇന്ദ്രോത്സവം.

1 അളകലൊകാദയൊജ്ജ്വിസൃഷ്ടിമാളികം
മുലയിണകളൊഴ്മുഖാവാഹിനീഹാരമായ്

2 ജലധരമിയാലയാമ ശമ്മില്ലഭാരവും
കലയരമയായ വിസ്തീര്ണ്ണഭൂമിയാം ദേവിതൻ

3 പതിവിരഹജാതജ്വരത്തിനാലങ്ങതി
ഖിന്നമൊട്ട പുതച്ചുള്ള കമ്പിളിയാകാരമൊ...

4 കഠിനതരസന്താപമെല്ലാമകെ നീങ്ങിപ്പരം
ചിന്തമൊട്ട സരോജിനീനായകൻ സത്വരം

5 ഉദയഗിരിശിഖരവുമണഞ്ഞു കരങ്ങളാൽ
ജഗദഖിലവും പ്രകാശിപ്പിച്ചു നിർമ്മലം.

ശോഭനങ്ങളായ ചന്ദ്രശാലകളും, ബഹുവിധങ്ങളായ ഭൂഷണജാലങ്ങൾ സംഭരിച്ചു വെച്ചിട്ടുള്ള നിധിശാലകളും, മാൻകൺവടിവിലുള്ള വാതായനങ്ങളാൽ വിലസുന്ന ഹൎമ്മ്യങ്ങളും, പുകാർ നഗരത്തിന്റെ മുന്നണികളിലായി കാണികളുടെ കണ്ണുകളെ വിഷയാന്തരവ്യാപാരത്തിൽനിന്നു വിലക്കി തങ്ങളിൽത്തന്നെ സമാസക്തങ്ങളാക്കിത്തീൎക്കുന്ന വിചിത്രങ്ങളായ അനേകം യവനമന്ദിരങ്ങളും, കപ്പൽവ്യാപാരത്താൽ കമ്പോളന്മാരായി സ്വദേശം വിട്ടുവന്നു കടല്ക്കരയിൽ വാസമുറപ്പിച്ചു സ്വദേശി

കളെപ്പോലെ വാഴുന്ന പലതരം പരദേശികന്മാരു
ടെ വസതികളും ഹൃദയംഗമങ്ങളായിരുന്നു; ചാന്തു
മുതലായ കറിക്കൂട്ടുകളും, സുഗന്ധചൂൎണ്ണങ്ങളും കൎ
ത്തു പരിമളമിളിതങ്ങളായ ചന്ദനക്കൂട്ടുകളും പുഷ്പ
ങ്ങളും മാലകളും പുഷ്പഗ്രന്ഥികളും ധൂപദ്രവ്യങ്ങളും
അവയുള്ള കൂട്ടുകളും വില്ക്കുന്നതിന്നായി വ്യാപാ
രികൾ നഗരവീഥികളിൽ ചുററിനടന്നുകൊണ്ടിരു
ന്നു; പട്ട്, പരുത്തി, എലിരോമം ഇവയിൽനിന്നു
നൂററ നൂലുകളാൽ ഏററവും നേരിയ തുണിച്ചരക്കു
കൾ നെയ്യുന്നവരും നെയ്ത്തിന്നു വേണ്ടുന്ന മററു
പകരണങ്ങൾ നിൎമ്മിക്കുന്നവരുമായ പട്ടച്ചെട്ടികളു
ടെ തെരുവുകൾ അധികമുണ്ടായിരുന്നു; ചന്ദന
വും അകിലും പട്ടുകളും നല്പവിഴം, നവരത്നം മുത
ലായ രത്നങ്ങളും ചേൎത്തുള്ള സ്വൎണ്ണാഭരണങ്ങളും
സ്വൎണ്ണവും ലക്ഷക്കണക്കിലും ഗണിപ്പാൻ അസാ
ദ്ധ്യമാംവണ്ണം സംഭരിക്കപ്പെട്ട സമൃദ്ധിയുള്ള വ്യാ
പാരശാലകളുടെ വീഥി വിശാലമായിരുന്നു; എട്ട്,
പതിനാറ്, പതിനെട്ട് എന്ന മതഭേദത്തോടെ വ്യ
വഹരിച്ചുവരുന്ന കുലസംജ്ഞകങ്ങളായ ധാന്യങ്ങൾ
വില്ക്കുന്ന പണ്യവീഥിയിൽ ഓരോന്നും പ്രത്യേകശാ
ലകളിലായി കുന്നുപോലെ കൂട്ടിയിരുന്നു; പലതരം
ഫലാഹാരവ്യാപാരികളും, മദ്യവിക്രയം ചെയ്യുന്ന വ
ലയസ്ത്രീകളും, മത്സ്യവ്യാപാരികളായ പരവരും, ഉ

പ്പ വില്ക്കുന്ന ഉമണരും, താംബൂലചർവ്വണോപകരണങ്ങൾ വില്ക്കുന്നവരും, പരവരും കശാപ്പുകാരും അധികമായി കുടിപാർപ്പുള്ളതും മാംസങ്ങൾ യഥേഷ്ടം സംഭരിക്കപ്പെട്ടിട്ടുള്ളതുമായ കമ്മൂന്തെരുവുകൾ കാണപ്പെട്ടിരുന്നു; പുറനഗരത്തിൽ ക്ഷൗരികളും, ചെമ്പുകൊട്ടികളും, മരത്തച്ചന്മാരും, കരബലമുള്ള കരുവാന്മാരും, ചിത്രലേഖകന്മാരും, ശില്പകാരന്മാരും, പൊൻപണിക്കാരും, രത്നകാരന്മാരും, തുന്നൽപ്പണിക്കാരും, തോൽപ്പണി ചെയ്യുന്ന പറമ്പർമുതലായവരും തുണികളാലും കിടേശിനാലും പുഷ്പങ്ങൾ, പാടാതമാലകൾ, മായത്തൊപ്പി (വേകാടകൊണ്ടു) കൾ മുതലായവകളെ അത്ഭുതമായി നിർമ്മാണം ചെയ്യും തൊഴിലാളികളും ധാരാളം ഉണ്ടായിരുന്നു. ഷഡ്ജാദിസപ്തസ്വരങ്ങളും അവയുടെ ഭേദങ്ങളും ശുദ്ധമായി സ്ഫുരിപ്പിക്കുന്ന കുഴലുകളും വീണകളും ശാസ്ത്രോക്തമായി പണിചെയ്യുന്ന ഗായകന്മാരും താഴ്ന്ന നിലയിലിരുന്നു മററു കീഴ്ത്തര പണിചെയ്തു കൂലിവാങ്ങി നിർദ്ദോഷികളായി ഉപജീവിക്കുന്ന യവനർ മുതലായ വർഗ്ഗക്കാരും പാണർവരെയുള്ള ജാതിക്കാരും പാർത്തുവരുന്നുണ്ട്; കൊടിയണിഞ്ഞ രഥങ്ങളോടുന്നതും ഉത്സവം ഘോഷിക്കുന്നതുമായ വിചിത്രവീഥിയും അങ്ങാടിത്തെരുവും മഹാകുലീനന്മാരായ വണിക്കുകളുടെ വസതികളായ മണിസൌധങ്ങളി

ണങ്ങും തെരുവുകളും കാണാവുന്നതാണു. പഞ്ചഗ്രാമീണന്മാരായ ബ്രാഹ്മണരുടെ ഇരിപ്പിടങ്ങളും, ജന്മികൾ (സാമന്തന്മാർ), കർഷകന്മാർ, ആയുർവ്വേദജ്ഞന്മാർ, ജ്യൌതിഷികന്മാർ തുടങ്ങിയവരുടെ വാസസ്ഥാനങ്ങളും മുക്താസാരങ്ങൾ നിർമ്മിക്കുന്നവരുടേയും ഉയർന്നതരം വളകളുണ്ടാക്കുന്നവരുടേയും വസതികൾ നിരന്ന വീഥികളും കാണാം; സൂതമാഗധവൈതാളികന്മാർ, കാലഗണകന്മാർ, കോലം കെട്ടിയാടി ശ്ശാന്തിക്രിയ ചെയ്യുന്ന വന്ദികൾ, സേനയിലാടുന്ന വേശ്യകൾ, ജ്ഞാനവിഷയം പാടിയാടും വാരനാരികൾ, സാമാന്യവേശ്യകൾ, മടപ്പള്ളിവേലക്കാർ മൃദംഗാദിചർമ്മവാദ്യവാദകന്മാർ, യുദ്ധങ്ങളിലും ഉത്സവങ്ങളിലും വാദ്യം നടത്തുന്നവർ, വിദൂഷകന്മാർ ഈ ഓരോ വർഗ്ഗക്കാർക്കും പ്രത്യേകമായുള്ള വസതികളുണ്ട്; ഭീമങ്ങളായ അശ്വങ്ങളുടെ നേതാക്കൾ, ഗജപാലന്മാർ, സാരഥികൾ, ഘോരന്മാരായ പദാതികൾ എന്നിവർ രാജനികേതനത്തിനു ചുറ്റും വാസംചെയ്യുന്ന വിശാലങ്ങളായ മന്ദിരങ്ങൾ നിരന്നുകാണാം; മഹിമയും സമൃദ്ധിയും പുകഴ്ന്നതായ അസംഖ്യം പ്രജകൾ വാസംചെയ്യുന്നതും പുരാണപ്രസിദ്ധവുമായ രാജവീഥി മുതലായ പട്ടണപ്രദേശവും, രണ്ടു മഹാരാജാക്കന്മാർ പോരെക്കൊരുങ്ങി വന്നു ഇരുഭാഗത്തും കൈനിലയുറപ്പിക്കുന്നതാ

യാൽ ഇരുകക്ഷികളുടേയും മദ്ധ്യത്തിലുള്ള സ്ഥലം പോർക്കളമായിത്തീരുംവണ്ണം പട്ടണത്തിനും പുറനഗരത്തിനും മദ്ധ്യേയുള്ള പൊതുനിരപ്പിൽ നിരനിരയായി നില്ക്കുന്ന ചാലമരങ്ങളുടെ തടികളെത്തന്നെ തൂണുകളാക്കി നിർമ്മിക്കപ്പെട്ട വ്യാപാരശാലകളോടു കൂടിയതും, പദാർത്ഥങ്ങൾ ക്രയവിക്രയംചെയ്യുന്നവരുടെ ആരവം നിരന്തരം മുഴങ്ങിക്കൊണ്ടിരിക്കുന്നതുമായ പകലങ്ങാടിയുമുണ്ടു്; അതിൽ മുൻകാലത്തു കാവിരിപട്ടണത്തിൽ വാണിരുന്ന മനുകുലവീരനായ മുചുകുന്ദചക്രവർത്തിക്കു നേരിട്ടതായ ആപത്തിനെ ഒഴിപ്പാനായി മഹേന്ദ്രന്റെ ആജ്ഞയാൽ സ്വർലോകം വിട്ടു നരലോകം പ്രാപിച്ചതുമുതൽ ഇവിടെ സാന്നിദ്ധ്യംചെയ്തു ബലിപൂജകൾ കയ്യേറ്റുവരുന്ന നാളങ്ങാടി ഭൂതത്തിന്റെ ബലിപീഠത്തിങ്കൽ ചൈത്രമാസത്തിൽ ചിത്തിരനക്ഷത്രവും പൌർണ്ണമാസിയും ചേർന്ന ദിനത്തിൽ മനോഹരമാംവണ്ണം വസ്ത്രാഭരണാദ്യലങ്കാരങ്ങളായ തൈയല്പ്പെണ്മണികൾ അലരാരത്തോടെ അവരമുതലായ ധാന്യങ്ങൾ പുഴുങ്ങിയവയും എള്ളുണ്ടയും നിണച്ചോറും കള്ളും പുഷ്പധൂപോപചാരപൂർവ്വം നിവേദിച്ചു വണങ്ങി,

കരച്ചിന്ത്.

1 തെങ്ങരെ മന്നവൻ വാഴ്ക്കുഴിമണ്ഡലത്തിൽ
തങ്ങളിൽ ചെറുതു വൈരമാക്കുമരുമകൊല്ലു

2 ആധിയും ദാരിദ്ര്യതയും വ്യാധിയാലുമുള്ള
ബാധയുമെന്നിയെ സർവ്വ ദേഹികളും വാഴ്ക.
3 വൃഷ്ടിപാതമെങ്ങുമൊരാൾപോലെയുണ്ടാകേണം
പുഷ്ടിയുമെങ്ങുമെ പരിപുഷ്ടമായീടേണം.

എന്നു വാഴ്ത്തി കൈകൊട്ടിക്കളിയും കൈകോർത്തുപിടിച്ചു വട്ടംചുററിക്കളിയും നടത്തി ഭൂതത്തിന്റെ ആവേശമുണ്ടായി തുള്ളിയാഘോഷിച്ചുംകൊണ്ടു ബലി നടത്തിപ്പോന്നു. അതിന്നുശേഷം നഗരവാസികളും പുറനഗരവാസികളുമായ വീരന്മാർ ഭൂതത്തിനു ബലികൊടുപ്പാൻ ഞാൻ ഞാൻ മുമ്പെന്നു തിക്കിത്തിരക്കിച്ചെന്നു് അവർ തന്നെത്താൻതന്നെ ബലി കഴിക്കുന്നതിന്നു ഉദ്ദേശിക്കുന്നതായ ബലിപീഠത്തിൽ, "മന്നവനുള്ള ബാധ നിശ്ശേഷമൊഴിക്കണം നീ" എന്നുള്ള പ്രാർത്ഥനയോടെ ബലികർമ്മം നടത്തുന്നവർ ബലിപ്രദാനത്തിലും പരാക്രമത്തിലും അഗ്രേസരന്മാരായി ഗണിക്കപ്പെടും" എന്നുള്ള മുചുകുന്ദചക്രവർത്തിയുടെ ശാസനത്തെ മുൻനിറുത്തി ഇക്കാലത്തുള്ള വീരയോദ്ധാക്കളും മററും കവണ, പരിച, വേൽ തുടങ്ങിയുള്ള ആയുധങ്ങളോ ധരിച്ചു രൌദ്രഭാവത്തോടെ അടർക്കളത്തിൽ ആർത്തുവിളിച്ചുകൊണ്ടു തിക്കിത്തിരക്കി വന്നു നയനങ്ങളും ചുവന്നു വീരന്മാരും നൃത്തംചെയ്യുന്ന തങ്ങളുടെ ശിരസ്സുകളെ, "നരേന്ദ്രന്നു വിജയം ലഭിക്കട്ടെ"യെന്ന വാചകമുച്ചരിച്ചുംകൊണ്ടു ഛേദിച്ചു ബലിപീഠത്തിൽ വെക്കുമ്പോ

ഴസ്സ് ആ കബന്ധങ്ങൾ തങ്ങൾക്കു വായില്ലാത്തതിനാൽ തോളിൽ ധരിച്ചിട്ടുള്ള മുരജമുഖത്താൽ ഈ ബലി കൊള്ളുവാൻ സാദരം പ്രാൎത്ഥിച്ചു. ആയോധനത്തിൽ അത്യുൽസുകനായ കരികാലചോഴൻ തന്റെ രാജ്യത്തിന്നു തെക്കും പടിഞ്ഞാറുമുള്ള പാണ്ഡ്യചേരന്മാർ തന്നോടെതിരുപൊരുതുവാൻ അശക്തന്മാരായിരുന്നതിനാലും ഉത്തരദേശം വിശാലമാകയാൽ അവിടെ ശത്രുക്കന്മാരായ ആൎയ്യഭൂപാലന്മാരുള്ളതിനാലും ആ ദിക്കിലേക്കുള്ള ജൈത്രയാത്ര ഉചിതമെന്നു കരുതി തന്റെ ശത്രുഭൂപന്മാരായ ഭുജബലശാലികളെ ഈ ദിക്കിലെങ്കിലും ലഭിക്കേണ്ടതിന്നായി ഇഷ്ടദേവതയെ പ്രാൎത്ഥിച്ചുകൊണ്ട് ആ പുണ്യയോഗത്തെ മുന്നിട്ടുപോയി; അപ്പോൾ അമൎത്ത്യന്മാരുടെ ആവാസമായ ഹിമാലയപൎവ്വതം ഒരു പ്രതിരോധിയായി വിലങ്ങത്തിൽനിന്നു രണോൽസുകനായി മുന്നോട്ടു ചെല്ലുന്ന തനിക്കൊരു വൈരിയായി ഗതിനിരോധം ചെയ്കയാൽ ഭഗ്നാശനായി പിന്തിരിഞ്ഞു. കിടങ്ങുപോലെ കടൽ ചൂഴ്ന്നിരിക്കുന്ന വജ്രനാട്ടിന്നധിപൻ കാഴ്ചവെച്ചതായ ഒരു മുത്തുപ്പന്തലും അസിയുദ്ധത്തിൽ അഗ്രഗണ്യനായ മഗധമന്നവൻ പോരിൽ പരാജിതനായി കീഴ് വണങ്ങി കൊടുത്ത ഒരു സഭാമണ്ഡപവും അവന്തിഭൂപൻ പാരിതോഷികമായി കൊടുത്തതും ശില്പവൈചി

ത്ര്യത്തോടുകൂടിയതുമായ ഗോപുരതോരണവും വിസ്മയജനകമായിരുന്നു. ഈ പന്തലും മണ്ഡപവും തോരണവും സ്വൎണ്ണനിൎമ്മിതങ്ങളും രത്നമയങ്ങളുമായിരുന്നാലും സാധാരണന്മാരായ ശില്പിവൎയ്യന്മാരാൽ നിൎമ്മിക്കപ്പെട്ടവയല്ല. മേൽപ്പറഞ്ഞ മൂന്നു രാജാക്കന്മാരുടേയും പൂൎവ്വന്മാർ ഓരോ സന്ദൎഭങ്ങളിൽ ചെയ്ത സാഹായ്യകൃത്യങ്ങൾക്കായി മയൻ നിൎമ്മിച്ചുകൊടുത്തവയാകുന്നു.

ഇതിന്നുംപുറമെ അളവും തൂക്കവും എണ്ണവും മേൽവിലാസവുമെഴുതീട്ടുള്ള സാമാനക്കെട്ടുകൾ വെച്ചിട്ടുള്ള പാണ്ടികശാലകളുടെ വാതിലുകൾ താഴിട്ടു പൂട്ടുകയോ അവയ്ക്കു കാവലാളികളെ വെക്കുകയോ ഈ നഗരത്തിൽ പതിവില്ല. നഗരവാസികളെല്ലാം ധനികന്മാരാകയാൽ കളവു നടക്കുകയുമില്ല. ഇവിടുത്തെ സമ്പ്രദായമറിയാതെ അന്യനാട്ടുകാർ വല്ലവരും ഇവിടെ വന്നു കളവുചെയ്വാൻ നിനയ്ക്കുന്നതായാൽത്തന്നെ തൽക്ഷണം ശരീരകമ്പത്തേയും ജ്വരത്തേയും ബോധിപ്പിക്കുന്നതും അഥവാ വല്ലതും മോഷ്ടിക്കുന്നതായാൽ മോഷകന്ന് അടക്കിവെപ്പാൻ കഴിയാതെ അതിനെ വഹിച്ചുകൊണ്ടു ബഹുജനങ്ങളുടെ ദൃഷ്ടിയിൽ അകപ്പെടത്തക്കവണ്ണം വീഥികളിൽ ചുററിത്തിരിയിക്കയും ചെയ്വാൻ തക്കദിവ്യശക്തിയെ വഹിക്കുന്ന വിശാലമായ മന്ന(കോഷ്ഠ)വും അസദൃ

കബന്ധിരാദികളായ അംഗഹീനന്മാരും സൎവ്വാംഗവും വ്രണപ്പെട്ട ബീഭത്സന്മാരായ മഹാരോഗികളും മറ്റും കളിച്ചു വലംവെച്ചു ജപിക്കുന്നതായാൽ അവൎക്ക് അംഗസൌഷ്ഠവവും ആരോഗ്യവും തേജസ്സും വൎദ്ധിപ്പിച്ചു സുഖശരീരികളാക്കിത്തീൎക്കുന്ന ഇലഞ്ഞിമന്റപ്പൊയ്ക്കയും, ദ്രോഹബുദ്ധിയോടെ അന്യന്മാരാൽ കൈവിഷം ഉള്ളിപ്പിക്കപ്പെട്ട ചിത്തവിഭ്രമം കൊണ്ടവരും, ആകസ്മികമായ വിഷശക്തിയാൽ കഷ്ടപ്പെട്ടുഴലുന്നവരും, കാളും വിഷം കലൎന്ന ക്രൂരസൎപ്പദംശനമേറ്റു കിഴങ്ങുന്നവരും, ഘോരദൃഷ്ടികളായ പിശാചങ്ങളാൽ ബാധിക്കപ്പെട്ടവരും ഒരിക്കൽ പ്രദക്ഷിണംചെയ്തു നമസ്കരിച്ചാൽ തൽക്ഷണം താപശാന്തി വരുത്തുന്നതായ പ്രഭാവത്തോടെ ജ്വലിക്കുന്ന ഒരു ശിലാസ്തംഭത്താൽ പരിലസിക്കുന്ന കൽത്തറയും, പരന്മാരെ വഞ്ചിപ്പാനായി തപോവേഷത്തിൽ മറഞ്ഞു ദുൎമ്മാൎഗ്ഗചാരികളായ ധൂൎത്തന്മാരും, ഭക്തന്മാൎക്ക് തങ്ങളിൽ വിശ്വാസം ജനിപ്പിക്കേണ്ടതിന്നായി ഹിതാനുവൎത്തിത്വത്തിൽ മറഞ്ഞു വശീകരണനായും ഇടഞ്ഞന്ന അഭിസാരികകളും, തന്റെ സേന മുതലായ സകലശക്തികളെയും അന്തരമായ വിശ്വാസത്തിന്മേൽ കൈവശം കൊടുത്തിരിക്കുന്ന ഭൂപാലന്മാരെ ഗണ്യമാക്കാതെ നടക്കുന്ന സചിവന്മാരും, സ്വഭാൎയ്യയെവിട്ടു പരസ്ത്രീയെ

കാമിക്കുന്ന ദുരാചാരന്മാരും മനഃപൂർവ്വം പരസ്വാപഹരണംചെയ്തു കളവു പറയുന്നവരും തങ്ങൾക്കു നന്മ ചെയ്യുന്നവരെ പ്രത്യക്ഷത്തിൽ പുകഴ്ത്തി പരോക്ഷത്തിൽ അധിക്ഷേപിക്കുന്നവരുമായ ജനങ്ങളെ തന്റെ പാശത്താൽ ബന്ധിക്കുന്നതാണെന്നു നാലുകാതം വിസ്തീർണ്ണമുള്ള ആ പട്ടണമെങ്ങും കേൾക്കുന്നവണ്ണം ഉച്ചത്തിൽ വിളിച്ചു പറഞ്ഞ് അങ്ങനെയുള്ളവരെ അപ്രകാരംതന്നെ ബന്ധിച്ചു നിലത്തടിച്ചു കൊന്നു ഭക്ഷിക്കുന്ന ഭൂതത്തിന്റെ വാസസ്ഥാനമായ ഭൂതചതുഷ്പഥവും, രാജശിക്ഷാരക്ഷകളിൽ അല്പമായ ഒരു വ്യതിചലനം ഭവിക്കയാകട്ടെ സ്മൃതിപ്രമാണങ്ങളെ അംഗീകരിച്ചു ധർമ്മതത്വങ്ങളെ പ്രതിപാദിക്കുന്ന ധർമ്മാസനസ്ഥന്മാർ മാദ്ധ്യസ്ഥ്യം വെടിഞ്ഞു പക്ഷപാതികളായി വല്ല തീർപ്പും കല്പിക്കയാകട്ടെ ചെയ്താൽ ആയതിനെ വാങ്മൂലമല്ലാതെ അശ്രുപൂർണ്ണങ്ങളായ നയനങ്ങളാൽ വെളിപ്പെടുത്തുന്ന ദേവിയുടെ അധിഷ്ഠാനമായ ദേവീകോഷ്ഠവുമെന്നിങ്ങനെ സൂക്ഷ്മവേദികളാൽ വണങ്ങി വരപ്പെട്ട കോഷ്ഠപഞ്ചകത്തിലും ബലികഴിച്ചു വജ്രകോഷ്ഠത്തിലിരിക്കും ഉത്സവപ്പെരുമ്പറയെടുത്തു കീഴ്‌വയററിലൂടെ കച്ചവാർ കെട്ടിയ വാരണത്തിൻ കഴുത്തിലേററി ഇളംപ്രായത്തിൽ തൂവെള്ളനിറത്തിൽ ഐരാവതത്തെ പ്രതിഷ്ഠിച്ചിട്ടുള്ള കോഷ്ഠത്തിന്റെ മു

ന്നിൽചെന്ന മഹോത്സവത്തിന്റെ തുടക്കവും അവസാനവും പറകൊട്ടിയറിയിച്ചു; ഇന്ദ്രന്റെ സാന്നിദ്ധ്യമുള്ള കല്പകക്കോഷ്ഠത്തിന്റെ മുന്നിൽ അഷ്ടമംഗലങ്ങളോടുകൂടി ഐരാവതത്തിന്റെ രൂപം വരച്ച കൊടി അത്യുന്നതമാമ്മാറുറപ്പിച്ചു; മരതകം, വൈരം മുതലായ രത്നങ്ങളെ ഏപ്പുകാണാതെ എഴുതി മുറിച്ചു പടുത്ത പടിയിന്മേൽ ചെമ്പവിഴത്തൂണുകൾ നിരുത്തി നാട്ടിയ കനകത്തിണ്ണകളോടുകൂടി അത്യുന്നതങ്ങളായ സൌധങ്ങളുടെ മുൻപുറങ്ങളെ രത്നനിൎമ്മിതമായ മകരമത്സ്യത്തിന്റെ മുഖത്തിൽ നിന്നു നിൎഗ്ഗളിതങ്ങളെന്നുതോന്നുംവണ്ണം സംയോജിപ്പിച്ചിട്ടുള്ള മുത്തുസരങ്ങളാലും അഷ്ടമംഗലങ്ങ* ളാലും മരതകതോരണങ്ങളാലും സ്വൎണ്ണകുംഭം, ധാന്യങ്ങൾ മുളപ്പിച്ചുവച്ചിട്ടുള്ള മുളകലം, പാവവിളക്ക്, സ്വൎണ്ണക്കൊടി, വെൺചാമരം, സുഗന്ധചൂൎണ്ണം തുടങ്ങിയവയാലും അലങ്കരിച്ചിരുന്നു.

ഇങ്ങനെ അലങ്കരിക്കപ്പെട്ട വീഥിയിൽ അമാത്യന്മാർ, പുരോഹിതന്മാർ, സേനാപതികൾ, വന്ദികൾ, ചാരണന്മാർ എന്നീ പഞ്ചമഹായോഗത്തോടും മററു പരിവാരങ്ങളോടുംകൂടി കരിതുരഗരഥാരൂഢന്മാരായ രാജകുമാരന്മാരും വൈശ്യകുമാരന്മാരും

* ചാമരം, പൂൎണ്ണകുംഭം, ദൎപ്പണം, അങ്കുശം, മുരജം, ദീപയഷ്ടി, പതാക, ചിത്രീകൃതമത്സ്യദ്വയം.

ഒത്തൊരുമിച്ച് ഈ ചോഴമഹാമണ്ഡലത്തിൽ തന്റെ കോയ്മക്ക് അഭ്യുദയം വരുവാൻ ജനങ്ങളുടെ രക്ഷയ്ക്കായി ആയിരത്തെട്ടുപേരെ നിയമിച്ചു കാവേരിയുടെ പൂന്തേൻ പൊഴിഞ്ഞു വിലസുന്ന സംഗമുഖത്തുറയിൽനിന്നു സുരഭിലവും ശീതലവും ആസ്വാദ്യവുമായ തീർത്ഥത്തെ മറ്റു ഭൂമണ്ഡലങ്ങളും വാനലകവും അതിശയിക്കത്തക്കവണ്ണം തങ്ങടെ നരപതി ചെങ്കോൽ നടത്തി വരുവാൻ പ്രാർത്ഥിച്ചുകൊണ്ടു സുവർണ്ണകലശങ്ങളിലേന്തി മഹേന്ദ്രന്റെ സാന്നിദ്ധ്യം ഈ നഗരത്തിൽത്തന്നെ നിലനിന്നുവരത്തക്കവണ്ണം രാജകുമാരന്മാരും വൈശ്യകുമാരന്മാരുംകൂടി വജ്രായുധത്തിന്ന് അഭിഷേകം ചെയ്തു. അരൂപനായ മഹാദേവന്റെ ആലയവും കുങ്കുമാരുണവർണ്ണനായ സ്കന്ദന്റെ അലങ്കാരപ്രാസാദവും ശംഖപാണ്ഡുരനായ ബലദേവന്റെ നികേതനവും നീലമേഘശ്യാമളനായ വിഷ്ണുവിന്റെ നിലയവും, മുത്തണിഞ്ഞ വെൺകൊറ്റക്കുട പൂണ്ടിരിക്കുന്ന മഹേന്ദ്രന്റെ ആലയവും ശോഭിച്ചിരുന്നു. ഒരു ഭാഗത്തു പുരാതനനായ ബ്രഹ്മദേവന്റെ മുഖോൽഭൂതങ്ങളും അത്യന്തം മഹനീയങ്ങളുമായ ചതുർവ്വേദങ്ങളിൽ വിധിച്ചിട്ടുള്ളപ്രകാരം നടത്തുന്ന യജ്ഞങ്ങളും മറ്റൊരു ഭാഗത്ത് അഷ്ടവസുക്കൾ, ദ്വാദശാദിത്യന്മാർ, ഏകാദശരുദ്രന്മാർ, അശ്വിനീദേവ

കൾ, ഈ നാലുവക ദേവന്മാരേയും കിന്നരകിംപുരുഷാദികളായ അഷ്ടാദശഗണങ്ങളേയും വേർതിരിച്ചറിഞ്ഞ് അതാതു സങ്കല്പത്തോടെ ഘോഷിച്ചുകൊള്ളുന്ന ഉത്സവങ്ങളും, വേറൊരിടത്തു ബുദ്ധാലയം മുതലായ പാവനസ്ഥലങ്ങളിൽ ശ്ലാഘ്യമാംവണ്ണം അന്നദാനാദികൾ, മഹാത്മാക്കളായ സന്ന്യാസിമാർ ചെയ്യുന്ന ധർമ്മതത്വോപദേശം പുരാണപ്രസംഗം മുതലായവയും, പിന്നൊരിടത്തു ചർമ്മനിർമ്മിതങ്ങളായ മൃദംഗാദികൾ, ശിരാനിർമ്മിതങ്ങളായ ഫിഡിൽ മുതലായവ കഴൽ വീണ എന്നീയുപകരണങ്ങൾകൊണ്ടും കണ്ഠധ്വനികൊണ്ടും എത്രയും ശ്രാവ്യമാംവണ്ണം നടക്കുന്ന സംഗീതഗോഷ്ഠിയും ഇട[illegible] നടന്നുകൊണ്ടിരിക്കയാൽ ഇരവുപകൽ ഉറക്കമില്ലാതെ കുന്നുകളിലും നെടുന്തെരുവീഥികളിലുമുള്ള ജനങ്ങൾ ഉത്സവാസക്തചിത്തന്മാരായി ആഹ്ലാദിച്ചുകൊണ്ടിരിക്കുന്ന ആ മഹാനഗരത്തിൽ പ്രിയവല്ലഭന്റെ വിയോഗത്താൽ ഉൽകണ്ഠിതയും മനോഹരങ്ങളായ മകരകുണ്ഡലങ്ങളണിഞ്ഞവളുമായ (അളിലക്ഷം ആമോദം വളർത്തക്കവണ്ണം മൊട്ടിടേണ്ടതായ കാലത്തു മുതിർന്ന് വിരിയാതെ മനോഹരങ്ങളായ കുടിലപല്ലവങ്ങളിയന്ന) മാധവിയോടുംകൂടെ പൂങ്കാവിൽ പൊലിമപൂണ്ടു നില്ക്കുന്ന മുല്ല, മല്ലിക, ഇരുവാക്ഷി, താമര, ചെങ്കഴി

ന്റിർ എന്നി പുഷ്പങ്ങളും അന്യോന്യം പിണഞ്ഞു പ്രവൃദ്ധങ്ങളായി കാറ്റത്താലാഹ്ലാദിച്ചു സുഖിച്ചു വ ചിരസുരഭിലമിളിതാന്തരിതകുസുമാകീൎണ്ണമായ ഉപ വനത്തിൽ ക്രീഡിപ്പാനുള്ള വാഞ്ഛയാൽ എന്നും മനോജ്ഞമായിരിക്കുന്ന പകലന്തൊടിയിലുള്ള വൃക്ഷ ടകളിൽ വിലസുന്ന നവപരിമളങ്ങളെ നാകന്റ ങ്ങകിൽ പൂകം ചാറ്റു മുതലായവയുടെ സൌരഭ്യ ത്തെ അവഗണിച്ചുല്ലസിക്കുന്ന കുട്ടികാരോടൊത്തു കി ച്ചു കാമകലാസല്ലാപങ്ങളെത്തന്നെ ഇടർന്നുകൊണ്ടു മുഖവീണവായനക്കാരോടും വൈരികളായ കാമുക ന്മാരോടും ചേൎന്നു കാമചാരിയായിരിക്കുന്ന കോവല നെപ്പോലെ വീണാനാദം പുറപ്പെടുവിക്കുന്ന വണ്ടി നോടും ബാലവസന്തത്തോടുംകൂടി ഈ നഗരത്തിൽ മന്ദമാരുതൻ ചരിച്ചുകൊണ്ടിരിക്കയിൽ,

1 അറിയാത കതുകിൽ തലയിലണിഞ്ഞും
ചെറുമുയൽതന്നെ വെടിഞ്ഞു കളഞ്ഞും
2 കയമീനിണ പൂണ്ടയവളെ നടുവെ
ഒരു കമിഴ്‌മലരനെന്തു വരച്ചും
3 വാനിലഹരി ദ്രവിതമാധുര്യം
വാണിമാൻ മയൂഖവാരതിനാൽ
4 ആനം പനിമതിബിംബമിതാനീം
ക്ഷോണിയിലടനം ചെയ്തീടുന്നു

കാമദേവൻ പണ്ടു പരമശിവന്റെ നേത്രാഗ്നി യിൽ ദഹിച്ചുപോയ തന്റെ അംഗം വീണ്ടും ലഭി

പ്പാനായി ജലസമൃദ്ധിയുള്ളതും വിശാലവുമായ ചന്ദ്രബിംബമാകുന്ന ഭൂമിയിൽ സാരതരങ്ങളായ കണങ്ങളാൽ സംഘടിതമായ അമൃതകലാപ്രദേശത്തു നട്ടു വളൎത്തിയ "മിന്നൽക്കൊടിയിറങ്ങി മന്നിലേക്കു വരികയോ?" സൎവ്വസമ്പത്സമൃദ്ധമായ ഇപ്പട്ടണത്തിൽ ശ്രീദേവിയുടെ ആഗമനത്തിന്നു കാരണം മഹാമഹീവല്ലഭനായ കരികാലചോഴന്റെ തന്റെ വിലാസത്തെ കാണിപ്പാനായിരിക്കണമെന്നു കരുതി അഗ്നിപ്രഭമായ ഒരു പൂളപ്പൂവും പല മുല്ലപ്പൂക്കളും രണ്ടു കരിങ്കുവലയങ്ങളും ഒരു കമിഴ്പ്പൂവും വികസിപ്പിക്കുകയെന്നുള്ള കൃത്രിമവേഷം കൈക്കൊണ്ടു തന്റെ പ്രാണസഖിയെ അന്വേഷിപ്പാനായി സരസീരുഹം സഞ്ചരിക്കയാണെന്നോ? മൃത്യു ഭയപ്പെട്ടോടിയൊളിച്ചു അന്തകൻ താൻ പുരുഷരൂപത്തോടെ പല സത്വങ്ങളേയും ഇരയാക്കുന്നതായാൽ രാജകല്പനയെ ലംഘിച്ച കുറ്റമായിത്തീരുമെന്നു ഭയപ്പെട്ട് ഒളിവായി തന്റെ കൃത്യം നടത്തുവാനുദ്ദേശിച്ചു കടുത്ത മുഖവും പരുത്ത കണ്ണാവും വെടിഞ്ഞു പുഞ്ചിരി തടവും മുഖവും വീണയോടിടയും മൊഴിയുമായി നാണിച്ചു ചിരിച്ചുകളിച്ചു കാമിനീരൂപധാരിയായി നഗരവീഥിയിൽ സഞ്ചരിക്കയാണെന്നു വരുമോ? കാമന്റെ സാമ്യമകുന്ന മഹാസേനയായ വേശ്യാജനത്തോടെതിരു യുദ്ധംചെയ്തു ജയിച്ചിട്ടും അവർ വിട്ടുപോകാ

ഷ്ണയാൽ മാർകൊട്ടുത്തു വിലക്കിവിട്ടതുമൂലം അവരു
ടെ കുചകപോലാദ്യംഗങ്ങളിൽ എഴുതിയിരുന്നതും
തങ്ങടെ മാറിടങ്ങളിൽ മുഴുവൻ പതിഞ്ഞതുമായ പ
ത്തിക്കീറാകുന്ന വിത്തനോടുകൂടി സ്വഗൃഹത്തിൽ
ചെന്ന നായകന്മാരെ ഉടനെ ഉപചരിച്ച് അനുസ
രണപൂർവ്വകം പുഷ്ടിയവരും അരുന്ധതിയെപ്പോലെ
പതിദേവതകളുമായ കുലവധൂക്കളെ ആ വീരപുരു
ഷന്മാർതന്നെ ഈ കാമിനികളുടെ ഒളിതിരളുന്ന വ
ദനത്തിൽ നീലരത്നനിഭങ്ങളായ ദളങ്ങളിണങ്ങുന്ന
കരിങ്കുവലയങ്ങളെ ദൂരീകരിക്കുന്ന നീലനയനങ്ങളു
ടെ കട ചുമന്നിരിക്കുന്നതു ആ വിത്തനിനാൽ തീ
ന്നിട്ടില്ലെങ്കിൽ വിശല്യകരണി, സന്താനകരണി,
മൃതസഞ്ജീവിനി മുതലായ ദിവ്യൗഷധങ്ങളോടുകൂടി
യ ഈ ഭൂതലത്തിനും മരൌഷധം തരുവാൻ കഴിവു
ണ്ടാകയില്ലെന്നു തന്നെത്താൻ മനസ്സിൽ നിശ്ചയി
ച്ചു നിസ്സംജ്ഞന്മാരായി മയപ്പെട്ടിരിക്കുന്നു. ഇങ്ങനെ
ഉത്സവം നടക്കുമ്പോൾ ആറാട്ടിനു തലേദിവസം മ
ധുപൂരി നിറഞ്ഞു ഭൃംഗങ്ങളുടെ കവിഞ്ഞൊഴുകിത്തര
ളുമായ കുമുദംപോലെ കോവലനെ പിരിഞ്ഞു താ
പാർത്തയായി സന്താപാശ്രുക്കൾ പൊഴിച്ചുകൊണ്ടി
രിക്കയാൽ ആനീലമായ കണ്ണകിയുടെ ഇടക്കണ്ണും
കോവലനോടൊത്തു കാമകലാവിലാസങ്ങളാൽ പ്ര
മോദഭരിതയായി ആനന്ദാശ്രുക്കൾ നിറഞ്ഞിരിക്ക

യാൽ അലംകൃതമായ മാധവിയുടെ വലങ്കണ്ണും ഇടിച്ചു.

മുൻകാലത്തിൽ കാവിരിപ്പൂമ്പട്ടിനത്തിന്റെ അഭ്യുന്നതിക്കായി പ്രയത്നിച്ചുകൊണ്ടിരുന്ന അഗസ്ത്യമുനിയുടെ ആജ്ഞപ്രകാരം ചെമ്പിയൻ എന്ന ചോഴൻ ഇന്ദ്രനോടപേക്ഷിച്ചനുമതിവാങ്ങി ആ നഗരത്തിൽ നടത്തിവന്നതും പിൻഗാമികളായ രാജാക്കന്മാരാൽ പരമ്പരയായി നടത്തപ്പെട്ടുവരുന്നതും ഇരുപത്തെട്ടുനാൾ കൊണ്ടാടിവരാറുള്ളതുമാണ് ഈ ഇന്ദ്രോത്സവം. *



---

## ആറാം ഗാഥ.

---

### സമുദ്രസ്നാനം.

1 രജതഗിരിമുകളിലതി വിപുലതരമാരാ
രാജിച്ചിരുന്നൊരു വിദ്യാധരാലയേ

---

* ഈ ഉത്സവത്തെ വാല്മീകികാളിദാസാദികളായ കവികളും തങ്ങടെ കാവ്യങ്ങളിൽ പ്രതിപാദിച്ചിട്ടുണ്ട്. കേരളത്തിലും പണ്ടു നടപ്പുണ്ടായിരുന്നുവെന്നുള്ളതിനു ചന്ദ്രോത്സവാദികാവ്യങ്ങൾ സാക്ഷീകരിക്കുന്നു.

2 മധുപൊഴിയുമളിതന്ത്രമണികൾപാടിപ്പുണ്ണുമാം.
മാതങ്കഫലിനൃത്യാനം മനോഹരം.

3 അഖിലധികസുഭഗതനവാം കയറുന്നിതേ.
ഭാമരമേമോൻ രവയുന്ന വിദ്യാധരൻ

4 മലർവിശിഖനായ മാരന്റെ വസന്തോത്സവം
മാഴ്കാതെ ഘോഷിപ്പതെന്നു കല്പിച്ചവൻ

താൻ ഉദ്ദേശിച്ചപ്രകാരം മന്മഥാരാധനാരൂപമായ ഈ ഉത്സവത്തെ * വിധിപോലെ നടത്തി ഫാല്ഗുനമാസം ഇരുപത്തൊമ്പതാംതിയ്യതി അവസാനിപ്പിക്കുകയും ചെയ്തു. ദക്ഷിണദേശത്തു പ്രസിദ്ധമായ ഒരു വലിയ നഗരത്തിൽ ഇന്ദ്രോത്സവം കൊടിയേറുന്ന നാളിതാണ്. (കാവേരിപ്പൂമ്പട്ടിനത്തിൽ ഈ ചിത്തിരനക്ഷത്രത്തിൽ കൊടിയേററവും ചൈത്രമാസത്തിലെ ചിത്തിരനക്ഷത്രത്തിൽ കൊടിയിറക്കം—ആറാട്ടുമായിട്ടാണ് ഇന്ദ്രോത്സവം നടത്തുമാറുള്ളത്.) അതിനാൽ "അസുരന്മാർ പരിതഗതികളായി കൂട്ടമിട്ടുവന്നു നിറഞ്ഞ് അമരാവതിയെ കാത്തുകൊള്ളുന്ന ശാർദ്ദൂലവിക്രമനായ മുചുകുന്ദമന്നവനോടു പൊരുതു പരാജിതന്മാരായി ശരണം പ്രാപിച്ചനില്ലാമൌഢ്യ മന്നവന്റെ ഹൃദയത്തിൽ താമസവൃത്തി ബാധിക്കാതാകവണ്ണം അവർ പ്രയോഗിച്ച

* ഈ ഉത്സവം ഉത്തരദേശങ്ങളിൽ ഇപ്പോഴും കൊണ്ടാടിവരുന്നുണ്ട്.

അസ്ത്രത്തെ വിലക്കി രക്ഷിക്കയാൽ ഇന്ദ്രശാസനം കൊണ്ടു മുചുകുന്ദനോടൊരുമിച്ചു പുകാർനഗരത്തിൽ വന്ന മഹാഭൂതത്തിന്റെ സാന്നിധ്യമുള്ള നാളങ്ങാടിക്കാഴ്ചയും * മുൻകാലത്തു കരികാലചോഴന്റെ പൂർവ്വന്മാർ അസുരസംഹാരംചെയ്തു് അമരാവതിയെ രക്ഷിച്ചതിന്നുവേണ്ടി സംപ്രീതനായ ഇന്ദ്രനാൽ സമ്മാനിക്കപ്പെട്ടവയും അവരാൽ ഭൂലോകത്തു പുകാർനഗരത്തിൽ പ്രതിഷ്ഠിക്കപ്പെട്ടവയുമായ കോഷ്ഠപഞ്ചകങ്ങളുടെ മഹിമയും, വൈണികാചാര്യനായ നാരദമുനിയുടെ സപ്തതന്ത്രിസമരസമായ വീണാഗാനത്തെയും, പ്രൗഢവേശ്യകളുടെ



---

* ദേവാസുരയുദ്ധത്തിൽ ഇന്ദ്രന്റെ മിത്രമായ മുചുകുന്ദചക്രവർത്തിയുടെ ശരപാതംകൊണ്ടു ശിഥിലീകൃതകളേബരന്മാരായിത്തീർന്ന ശരണംപ്രാപിച്ച ദാനവന്മാരുടെ പതിയായ താമസാസ്ത്രപ്രയോഗംകൊണ്ടു മുചുകുന്ദൻ തന്റെ കണ്ണും കരളും തമസ്സിനാൽ ബാധിക്കപ്പെട്ടു പൊരുതുവാനാകാതെ ധൈര്യമവലംബിച്ചു നിന്നു. അപ്പോൾ ഇന്ദ്രന്റെ ആജ്ഞാകരനായ ഒരു മഹാഭൂതം ആ തമോബാധ നീങ്ങുന്നതിനുള്ള ഒരു മന്ത്രം ഉപദേശിച്ചു. അതിനാൽ ബാധയൊഴിഞ്ഞു് അസുരസഞ്ചയത്തെ അശേഷവും അമർച്ചചെയ്തൊതുക്കി. ഇന്ദ്രൻ ഇതു കണ്ടു സന്തുഷ്ടനായി ആ ഭൂതത്തെ മുചുകുന്ദന്റെ അംഗരക്ഷകനായി നിയമിച്ചയച്ചതിനാൽ ഭൂതം സ്വർല്ലോകം വിട്ടു വന്നു പുകാർനഗരത്തിൽ നാളങ്ങാടിയിൽ ബലിപൂജകളേറ്റുകൊണ്ടിരുന്നു.

പിൻപാട്ടിനേയും തന്റെ നടനത്തേയും ഉർവ്വശി, ഇന്ദ്രന്റെ ശ്രോത്രങ്ങൾക്കും നേത്രങ്ങൾക്കും ആനന്ദപ്രദങ്ങളാക്കിത്തീർക്കാത്തതിനാൽ ഇവരെ ഭൂലോകത്തു മനുഷ്യവർഗ്ഗത്തിൽ ജനിപ്പാനായി ശപിച്ചതിനാൽ അങ്ങനെ മാധവിയെന്ന പേരോടെ ഭൂവി വന്നു പിറന്ന ഉർവ്വശിയുടെ വംശപരമ്പരയിലുള്ളവളായ തരുണീമണി മാധവിയുടെ നടനവും കാണ്മാനും വാനവർനാഥനെ വണങ്ങുവാനുമായി നമുക്ക പോകേണം" എന്നു അരുണാധരിയായ തന്റെ കാന്തയോടു പറഞ്ഞു. വിദ്യാധരവീരൻ കാന്താസമേതനായ്പുറപ്പെട്ടു. ഉത്തുംഗശൃംഗോപശോഭിതമായ ഹിമാചലത്തെയും വക്രഗതിയായി പ്രവഹിക്കുന്ന ഗംഗാനദിയേയും അവന്തിദേശത്തേയും വിന്ധ്യാദ്രിപരിസരത്തിലുള്ള മഹാരണ്യത്തെയും ശ്രീവെങ്കടഗിരിയേയും നിരമായ സസ്യസമ്പത്തി വിലസുന്ന കാവേരി നാട്ടിനേയും തന്റെ പ്രിയതമയ്ക്കു സുവ്യക്തമായി കാട്ടിക്കൊടുത്ത് അവിടെയിറങ്ങി ഓരോ ദേശങ്ങളിലും വാസം ചെയ്തു സുഖമനുഭവിപ്പാൻ വേണ്ടുവോളം നാൾ തങ്ങിയതിന്നുശേഷം പൂഞ്ചോലകൾ നിറഞ്ഞ പുകാർനഗരത്തിൽ വന്നു പൂർവ്വോക്തക്രമത്തിൽ ഓരോ സ്ഥാനങ്ങളും അവയ്ക്കുള്ള മഹിമകളും പറഞ്ഞറിയിച്ചുകൊണ്ട് അതാതു മൂർത്തികളെ വണങ്ങി, വിണ്ണവരും പുകഴ്ത്തുന്ന ആ പുരാതനപട്ട

ഗിരിശജടാമുടിതന്നിലെ-
ക്കണിയാമമലാഭനായ താരേശ!
3 കാർമുകിൽവൎണ്ണൻതൻകണ്ണ-
താരതിൽനിന്നുദിച്ച കുമുദിനിയെ
ആമോദിപ്പിക്കും തവ
പാദപ്രണാമം ചെയ്തുവാഴ്ത്തുന്നു.

ഈവണ്ണമെല്ലാം *ജീവലോകസുഭഗങ്കരനായ ചന്ദ്രന്റെ സ്തോത്രമായ ഗീതവും പാടി.

അതിന്നശേഷം അവതാളം നീങ്ങി താളം ശുദ്ധമായിത്തീരത്തക്കവണ്ണം, ദേവകൾ അപേക്ഷിച്ച പ്രകാരം ബഡവാനലനയനനായ പരമപുരുഷൻ ത്രിപുരങ്ങളെ ദഹിപ്പിച്ചപ്പോൾ അതിൽ അസുരന്മാരുടെ ശവഭസ്മപൂൎണ്ണമായ ഭൈരവീരംഗ(ശ്മശാന)ത്തിൽ ഉമാദേവിക്കൂടെനിന്നു പാണി, ഇക്ക്, ചീക് എന്ന താളങ്ങൾ പിടിച്ചുകൊണ്ടിരിക്കെ, ദേവദേവനായ ത്രിപുരാന്തകൻ തന്റെ വിജയത്താൽ ആനന്ദപരവശനായി കൈകൊട്ടി നിന്നാടിയ * കൊട്ടുകൊട്ടിനൃത്തവും വേദങ്ങളാകുന്ന അശ്വങ്ങളെ പൂട്ടിയ വാനവരാകുന്ന രഥത്തിൽ കൊടിയുയർത്തി മൂടുപടമിട്ട ചമ്മട്ടിയുമേന്തി നിൽക്കുന്ന സാരഥിയായ ചതുൎമ്മുഖൻ കാണത്തക്കവണ്ണം ഭൈരവിയുടെ

* കൊട്ടുകൊട്ടി-അസംഖ്യം അസുരന്മാരെ നിഗ്രഹം ചെയ്തതിൽ പശ്ചാത്തപിക്കാതെ കൊടിയ മനോവൃത്തികളോടു സന്തോഷസൂചകമായി കൈകൊട്ടിയതു്.

രൂപമെടുത്തു ഭസ്മഭൂഷിതസർവ്വാംഗനായ പുരാന്തകനാടിയ പാണ്ഡരംഗനൃത്തവും, കംസൻ ചതിയായി രാമകൃഷ്ണന്മാരെ വധിപ്പാൻ നിർത്തിയിരുന്ന, ‘കവലയാപീഡ’മെന്ന കലയാനയുടെ കൊമ്പു പറിച്ചെടുപ്പാൻവേണ്ടി അഞ്ജനവർണ്ണനാടിയ നൃത്തവും, ബാണാസുരനെ ജയിപ്പാനായി കൃഷ്ണനാടിയ മല്ലനാട്ടവും, കരുങ്കടൽനടുവിൽ ശൂരപത്മാസുരൻ കല്ലോള മായാരൂപത്തെയറിഞ്ഞ് അവനെ സമർ ചെയ്തു ജയിച്ച സുബ്രഹ്മണ്യമൂർത്തി അവിടെത്തന്നെ ചുഴിത്തിരയെ അരങ്ങാക്കി ആടിയ തുടിയും, അസുരന്മാർ അടർക്കളത്തിൽ തന്റെ നേരെ പ്രയോഗിച്ച ആയുധങ്ങളെല്ലാം ഫലിക്കാതെ അവർ വിഷാദിച്ചു നിൽക്കുമ്പോൾ തന്റെ കുടയെ മുന്നോട്ടു ചരിച്ചുപിടിച്ച സുബ്രഹ്മണ്യമൂർത്തിയാടിയ കുടക്കൂത്തും, തന്റെ പുത്രിയായ ഉഷയുടെ നിമിത്തം ബാണനാൽ കാരാഗാരത്തിൽ പാർപ്പിക്കപ്പെട്ട പൌത്രനെ വീണ്ടുകൊള്ളുവാൻ അവന്റെ രാജധാനിയായ ശോണപുരവീഥിയിൽ കടന്നുചെന്ന ത്രിവിക്രമനായ ശ്രീകൃഷ്ണമൂർത്തിയുടെ കുടമെടുത്താട്ടവും, തന്റെ പുത്രനായ അനിരുദ്ധന്റെ ബന്ധനം വേർപെടുത്തിക്കൊണ്ടുപോവാൻ ശോണപുരിയിൽ സ്ത്രീത്വവും പുരുഷത്വവും ഒരുപോലെ പ്രകാശിക്കുന്ന രൂപം ധരിച്ച കാമദേവനാടിയ പെടിയാട്ടവും, തന്റെ വൈ

ടികളും മായാവികളുമായ അസുരന്മാർ ഏററവും കോപിച്ചു പാമ്പ് തേൾ മുതലായ വിഷജന്തുക്കളുടെ രൂപം ധരിച്ചു തന്നെ ദംശിപ്പാൻ വരുന്നതായറിഞ്ഞു ദുർഗ്ഗാദേവി മരംകൊണ്ടുള്ള കാലുകളിന്മേൽ നിന്നതിന്നപ്പോഴാടിയ പൊയ്ക്കാലാട്ടവും, ദേവാസുരയുദ്ധത്തിൽ പരാക്രമശാലികളായ ദൈതേയന്മാർ പടക്കോപ്പണിഞ്ഞു പൊരുതി നില്ക്കവെ അവർ മോഹിച്ചു വീഴത്തക്കവണ്ണം മലമകളാടിയ മോഹിനിയാട്ടവും, ബാണാസുരരാജധാനിയുടെ വടക്കേക്കോട്ടവാതുക്കൽ ഇന്ദ്രാണി കടച്ചി (പുലച്ചി)യുടെ രൂപം ധരിച്ചാടിയ കടച്ചിയാട്ടവുമായി അവരവർക്കനുരൂപങ്ങളായ ആഭരണാദികളണിഞ്ഞും കീഴ് നടപടിയനുസരിച്ചും ഒഴിച്ചുകൂടാത്തവിധം ഓരോ വംശക്കാർ പാരമ്പര്യമനുസരിച്ചു നടത്തിവരുന്നതുമായ പതിനൊന്നുവക ആട്ടങ്ങളേയും അതാതിന്നൊത്തവിധമുള്ള ഗാനമേളങ്ങളേയും ശാസ്ത്രോക്തമായ ഗുണനിരൂപണത്തോടെ കണ്ടറിഞ്ഞുകൊൾക. അന്നു മലർവാടിയിലിരുന്നുകൊണ്ടു ഞാൻ ഭവതിയോടു പറഞ്ഞ മാധവിയുടെ കുലപരമ്പരയിൽ ജാതയായ മാധവി ഇവളാകുന്നു" എന്നു തന്റെ പ്രിയതമയ്ക്കു കാട്ടിക്കൊടുത്തു; മഹാകുലജാതനായ ആ വിദ്യാധരനും അവളെ കണ്ടു കൌതൂഹലം പൂണ്ടു.

സ്വർല്ലോകവാസികളായ സർവ്വദേവന്മാരും മാനുഷദൃഷ്ടിക്ക ഗോചരമാകാതെ സന്നിഹിതന്മാരായി സന്ദർശിക്കമാറുള്ള ഈ മഹോത്സവത്തിൽ മാധവിയുടെ ആട്ടവും അവളുടെ വേഷവും ആടുമ്പോഴുള്ള അഴകും കണ്ട് ഇവൾ പരസ്യമായാടുന്ന വിഷയത്തിൽ മുമ്പു വെറുപ്പോടുകൂടിയ കോവലനും ആനന്ദിക്കത്തക്കവണ്ണം, പുഴുകുപുരട്ടിയ പരിമളം വീശുന്ന കാർകുന്തലിനെ [1]ദശകഷായകവും [2]പഞ്ചസുഗന്ധവും [3]ദ്വാത്രിംശൽ ധൂപകവും ചേർത്തു തിളപ്പിച്ചു പാകംചെയ്തു ശുദ്ധമാക്കിയ ജലത്താൽ ശോധനം ചെയ്തു കുളിച്ചതിനുശേഷം പരിമളധൂപമേല്പിച്ചുലർത്തി അഞ്ചു ഭാഗമാക്കിപ്പിരിച്ച് ഓരോ ഭാഗത്തെയും മൃഗമദകർദ്ദമലേപനംചെയ്തു ശരിപ്പെടുത്തി, ചേവടികളിൽ ചെമ്പഞ്ഞിച്ചാറണിഞ്ഞു പേലവങ്ങളായ പാദാംഗുലികളെ അലങ്കരിച്ച്, കാലിൽ മണിമയങ്ങളായ പാദസരവും നൂപുരവും പാടകവും യഥായോഗ്യമണിഞ്ഞ്, അരയിൽ നീലപ്പട്ടുചേലയുടുത്തതിൻമീതെ മുപ്പത്തിരണ്ടു മുഴുത്ത മുത്തുകളിണങ്ങിയ മണിമേഖലയണിഞ്ഞ്, മാണിക്കവലയത്തോടു സ്വർണ്ണശൃംഖലയാലിണക്കപ്പെട്ട മുക്താ

1. മാന്തളിർ, ത്രിഫല, കരിങ്ങാലിക്കാതൽ, തായറ്, നെല്ലിമരം.
2. കൊട്ടം, കസ്തൂരകം, തകരം, അകിൽ, കരയാമ്പ്.
3. ഏലം, ഏലവംഗം മുതലായി മുപ്പത്തിരണ്ട്.

വലയത്താൽ കമനീയമായ തോൾവളയണിഞ്ഞ്, മുഖപ്പിൽ മാണിക്കവും പത്തികളിൽ വൈരങ്ങളും പതിച്ച വിചിത്രാകാരമായ ശിരോലങ്കാരവും കരപല്ലവങ്ങളിൽ സുവർണ്ണരത്നശംഖവിദ്രുമാദിനിർമ്മിതങ്ങളായ കങ്കണങ്ങളിണക്കി അംഗുലികളാൽ വാളമീൻവായ്കണക്കെ വളഞ്ഞു ശോണപ്രഭാപരിലസിതമായി മാണിക്കനിർമ്മിതവും പരിസരങ്ങളെ ചറഞ്ഞിരിയുന്ന വൈരപ്രകാശമധ്യവർത്തിയായ മരതകമണിയോടുകൂടിയതും മറ്റുമായ അംഗുലീയകങ്ങൾ ധരിച്ച്, കഴുത്തിൽ വീരശൃംഖലയും ഇടലും ന്നലും പിണഞ്ഞുകിടക്കുന്ന മുത്തുമാല മുതലായ മനോജ്ഞവിഭൂഷണങ്ങളണിഞ്ഞും, മേല്പറഞ്ഞ കണ്ഠഭൂഷണങ്ങളുടെ തലകൾ ഒന്നായി ചേർത്തു ഹംസമുഖാകാരമാക്കി നേത്രാദിസ്ഥാനങ്ങളിൽ നവരത്നങ്ങൾ പതിച്ച കീഴ്പോട്ട് തൂങ്ങിക്കിടക്കുന്നതിനാൽ പിൻകഴുത്തിന്റെ കീഴ്ഭാഗം ഏതാനും മറഞ്ഞും, ഇന്ദ്രനീലക്കല്ലുരുക്കി ഇടയ്ക്കിടെ വൈരം ചേർത്ത നീലക്കുമ്പ (നീലക്കല്ലിഴച്ച ഒരാഭരണം) ഇഴഞ്ഞ കണ്ഠപാശത്തിൽ ഭംഗിയോടണിഞ്ഞും, ശ്രീദേവിയുടെ സാന്നിദ്ധ്യമുള്ളതാണെന്ന ഭക്തിയോടെ വലമ്പിരിശ്ശംഖവും, പൂരപ്പാള, തെമ്പല്ലി, * വടപല്ലിയെന്നിവ ക്രമത്തിൽ കോർത്തതായ തലക്കോപ്പിനെ കാറ

---

* ഭരണം ആഭരണങ്ങൾ

കാർകൂന്തലിൽ കൌതുകമായണിഞ്ഞും, സംയോഗാവസ്ഥയിലുള്ള സുഖത്തെയും വിപ്രലംഭാവസ്ഥയിലുള്ള ദുഃഖത്തെയും പ്രതിബോധിപ്പിച്ചുകൊണ്ടു കോവലനുമായി സംഭാഷണംചെയ്തു ശയ്യാഗൃഹത്തിലിരുന്ന മാധവി പട്ടണത്തിൽ ഇരുപത്തെട്ടു ദിവസത്തെ ഉത്സവം കഴിഞ്ഞു് ഇരുപത്തൊമ്പതാംനാൾ കൊടിയിറക്കി ആറാട്ടും കഴിഞ്ഞു പിറ്റെന്നാൾ നഗരത്തിൽനിന്നും കടൽക്കരയിൽ ചെന്നു സ്ഥലം പിടിപ്പാൻ വിരഞ്ഞുപോകുന്ന നാഗരികന്മാരോടൊന്നിച്ചു കൈത, പുന്ന ഇടങ്ങിയുള്ള തരുനികരങ്ങളുടെ കുസുമങ്ങൾ പൊഴിഞ്ഞു ശോഭനമായ ചോലയിലിരുന്നു കടലിൽ നടത്തുന്ന ബോട്ടുകളി മുതലായ വിനോദങ്ങളിൽ ഓരോരുത്തർക്കുമുണ്ടാകുന്ന ജയപരാജയങ്ങളെ കാണ്മാനുള്ള തന്റെ ആഗ്രഹത്തെ പ്രിയതമനോടു പറഞ്ഞു.

മാധവിയുടെ മനോരഥം നിറവേറുവാനായി കോവലനും ഒരുമിച്ചു പുറപ്പെടുവാനൊരുങ്ങി; പൊയ്കകളിൽ താമരമലർമെത്തകളിൽ നിദ്രചെയ്തുകൊണ്ടിരുന്ന നീർപറവികൾ ഉണർന്ന് ഓരോ ഭാഗത്തേക്കു മാറിപ്പോകുന്നതിനാലുള്ള പുലമ്പൽ കേട്ടുതുടങ്ങി; സരസ്വതീയാമത്തെ സൂചിപ്പിക്കുന്നതായ വാരണങ്ങളുടെ ബൃംഹിതങ്ങൾ ശ്രവിക്കുമാറായി; വെള്ളി (ശുക്രൻ) വിളക്കിന്റെ ദീപ്തിയാൽ അന്ത്യ

യാമത്തിൽ വ്യാപിച്ചതായ ഇരുളകന്നു; ഈ സമയത്ത് അമൂല്യങ്ങളായ ഭൂഷണങ്ങളോടും കരിമുകിലൊക്കും പൃഥുലതരബാഹുക്കളോടും പൂമാലയണിഞ്ഞു രാജവാഹനമായ ഗോഖരത്തെ ആരൂഢനായ കോവലനോടൊരുമിച്ചു മറിമാൻമിഴിയായ മാധവി കോവാല (കോലാർ)വണ്ടിയിലും കയറി പുറപ്പെട്ടു.

കോടിക്കണക്കിൽ നിരന്തരമായി ധനസഞ്ചയം നിക്ഷേപിച്ചിട്ടുള്ള നിരവധി സൌധങ്ങൾ നിറഞ്ഞു പല ശാഖകളോടുകൂടിയ വണിക്പഥത്തിൽ മലരണിയുവാനായി മാണിക്യവിളക്കുകളെടുത്ത വേശ്യകൾ പുഷ്പവും കറുകയും നെല്ലും മംഗലകരമാംവണ്ണം വഷിച്ചു; ഒരേടത്തും സ്ഥിരവാസം ചെയ്യാതെ ചാഞ്ചല്യമുൾക്കൊണ്ടു ചരിക്കുന്ന മലർമകൾക്കിരിപ്പിടമായ അവിടം കടന്നു കടൽകച്ചവടംചെയ്തു കൊണ്ടുവന്ന മുക്താവിദ്രുമശംഖാദികളാൽ സമൃദ്ധമായ നഗരത്തിലൂടെ, കമലാദേവി തങ്ങടെ ദേശങ്ങളിൽനിന്നു കപ്പൽ കയറിപ്പോയതിനാൽ വാസയോഗ്യമല്ലെന്നു കരുതി അവിടം വിട്ടു വന്ന തിരകളുടിച്ചു കയററിയ വെൺമണൽ പരന്ന കടൽക്കരയിൽ പല ചരക്കുകൾ പൊലികളാക്കിക്കൂട്ടിവെച്ച് ഓരോ ചരക്കുകളേയും കൊടി കാണിച്ചറിയിച്ചുകൊള്ളുന്ന ആപണശ്രേണിയും കട

ന്നു, കുങ്കുമം അലക്തകം മുതലായ വൎണ്ണദ്രവ്യങ്ങളും ചാന്തും പൂവും സുഗന്ധപ്പൊടിയും പലഹാരവൎഗ്ഗങ്ങളും വില്ക്കുന്നവരുടെ വിളക്കുകളും, വിദേശന്മാരായ ഐങ്കുടിക്കമ്മാളർ പണിചെയ്യുന്നിടങ്ങളിലുള്ള വിളക്കുകളും, പിട്ടുവാണിഭക്കാർ പന്തിനിരക്കവെ വെച്ചിരിക്കുന്ന വിളക്കുകളും, അപ്പങ്ങളെ തട്ടുകളിൽ വെച്ചു വാണിഭം ചെയ്യുന്നവരുടെ കുടത്തണ്ടുവിളക്കുകളും, പല പദാൎത്ഥങ്ങളും വിക്രയം ചെയ്യുന്ന മ്ലേച്ഛന്മാരുടെ വാണിഭസ്ഥലങ്ങളിൽവെച്ച വിളക്കുകളും, ഇടസ്സിടെയുള്ള മത്സ്യവ്യാപാരികളുടെ വിളക്കുകളും,കടലിലോടുന്ന കപ്പലുകൾക്കു സങ്കേതം ഗ്രഹിപ്പാനായി മാടങ്ങളിൽ വെച്ചിട്ടുള്ള വിളക്കുകളും, കടലിൽ മീനുകളെ വിലങ്ങനെ ചെന്നു വലവീശി പിടിക്കുന്ന അരയന്മാരുടെ മാടങ്ങളിലുള്ള വിളക്കുകളും, വേറായ ഭാഷകൾ വഴങ്ങിവരുന്ന ദേശങ്ങളിലെ മ്ലേച്ഛന്മാർ മററുള്ള തുറമുഖങ്ങളിൽ ചെല്ലാതെ പ്രത്യേകസ്ഥലങ്ങളിൽ പനമരംകൊണ്ടു കാലുകൾ നാട്ടിയുണ്ടാക്കിയ മാടത്തിന്മേൽ കളിമണ്ണിട്ടുറപ്പിച്ചു ശരിപ്പെടുത്തിവെച്ചിട്ടുള്ള നാവികസങ്കേതവിളക്കും, അസംഖ്യം ചരക്കുകൾ സംഭരിച്ചിട്ടുള്ള പണ്യശാലകളുടെ കാവൽസ്ഥലങ്ങളിൽ വെച്ചിട്ടുള്ള വിളക്കുകളും, ഇങ്ങനെ അതിരും എണ്ണവുമില്ലാതെ വിളക്കുകൾ തിങ്ങി പരന്നു ശോഭിക്കയാൽ നേരിയ

അരിമാവു പരത്തിയവണ്ണം തിളങ്ങുന്ന മണൽപ്പുറത്തു് ഒരു ചെറിയ വെള്ളക്കുടുക്കമണിപോലും പതിച്ചിരുന്നാൽ സുവ്യക്തമായി കാണത്തക്കനിലയിലുള്ളതും വിരിഞ്ഞ താമരപ്പൂക്കളാകുന്ന വേലിയോടുകൂടിയതുമായ * മരുതനിലത്തേക്കാൾ മനോഹരമായി കേതകീപരിവൃതമായ നെയ്തൽനിലത്തിലുള്ള ചോലയിൽ ആ പെൺകൊടി തന്റെ ക്രീഡാസഖികളോടുകൂടെ, പലവക വനദ്രവ്യങ്ങളും കടൽദ്രവ്യങ്ങളും നിരനിരയായി കുമ്പാരംകൂട്ടി ഭംഗിയിൽ ക്രമപ്പെടുത്തിവെച്ചിട്ടുള്ള മരക്കലങ്ങൾ ഓളങ്ങളടിച്ചിളകിക്കൊണ്ടു കിടക്കുന്ന കടൽമുഖപോരങ്ങളിൽ തരുനിര ചൂഴ്മിടങ്ങളു രാജകുമാരന്മാരും അവരുടെ പരിവാരങ്ങളും, വൈശ്യകുമാരന്മാരും അവരുടെ മറ്റു വകപ്പുകളിൽപ്പെട്ട തരുണികളും നർത്തകികളും ഗായികകളും കൂട്ടംകൂട്ടമായി ചേർന്നിട്ടുള്ളേടങ്ങളിലെല്ലാം വിചിത്രാകാരങ്ങളായ രൂപങ്ങളെ പ്രകാശിപ്പിച്ചുകൊണ്ടു ചുറ്റിത്തിരിയുന്ന വസ്ത്രാദിനിർമ്മിതങ്ങളായ കോലങ്ങളും നാനാരൂപങ്ങളായ വേഷങ്ങളും ഭിന്നതരങ്ങളായ മാറെറാലികളും വിണ്ണിലെത്തി

---

* കുറിഞ്ചി, മുല്ല, പാല, മരുതം, നെയ്തൽ ഇങ്ങനെ പഞ്ചഭൂപ്രകൃതികൾ. കുറിഞ്ചിനിലം = മലമ്പ്രദേശം; മുല്ലനിലം = വനഭൂമി; പാലനിലം = മരുഭൂമി; മരുതനിലം = വിളഭൂമി; നെയ്തൽനിലം = കടൽപ്രദേശം.

പാരം പുകൾകൊള്ളുന്ന കരികാലചോഴന്റെ പുണ്ണനീരാട്ടം കൊണ്ടാടിയ തലനാളിലെന്നപോലെ ഈ ഉത്സവസമാപ്തിദിനത്തിലും സ്നാനഘട്ടങ്ങളിൽ അതിശയിക്കത്തക്കവിധത്തിലുള്ള ആഘോഷമുണ്ടായി; കടൽക്കര കത്തിമറിക്കുന്ന കാവേരിയുടെ സംഗമമുഖത്തിലെങ്ങും ഒരു പഴുതില്ലാതെ തിക്കം തിരക്കമായി കൂടിയ ചാതുർവ്വർണ്യത്തിന്റെയും അനിവാര്യങ്ങളായ കോലാഹലധ്വനികൾ ഒന്നിച്ചുകൂടി മുഴങ്ങിക്കൊണ്ടിരിക്കെ കടലിലുള്ള മീൻനാറ്റം നീക്കത്തക്ക പരിമളഗന്ധം വീശിക്കൊണ്ടു വിടരുന്ന പൂക്കൾ നിറഞ്ഞുള്ള കൈതകൾ നാലുപാടും ചുററി നിബിഡമായി നിൽക്കുന്നതിന്മദ്ധ്യേയുള്ള പുന്നമരത്തണലിൽ നിർമ്മലമായ മണൽപ്പരപ്പിൽ ചിത്രിതമായ തിരശ്ശീല വളച്ചു മേൽക്കെട്ടിയോടും ഭൃത്യജനങ്ങളോടുംകൂടി ചമച്ചതായ പള്ളിയറയിൽച്ചെന്നു വിഷാദവശയായ തന്റെ സഖി വസന്തമാലയുടെ കയ്യിൽനിന്നു മനോജ്ഞമായ വീണ വാങ്ങി വിശാലകമലേക്ഷണയായ മാധവി കോവലനോടുംകൂടെയിരുന്നു.

നീരനിധിതീരമമരുന്ന കളർകൈത-
ക്കോരകമിയന്ന നിശപോകിലയായ ഭംഗം
യാർമധു നുകർന്നു പുലർകാലമതിലപ്പോൾ
ഛായകിരണപ്രമുദിച്ചു ദിനനാഥൻ,

# ഏഴാം ഗാഥ.

## ഉദ്യാനഗീതം.

വസന്തമാലയാൽ നൽകപ്പെട്ടതും ചിത്രപടാവൃതയായി ശീർഷത്തിൽ മലരണിഞ്ഞു മൈക്കണ്ണാർമണിയായ ഒരു മണവാട്ടിയുടെ കോലത്തോടൊത്തു തണ്ടും തലയും ആണിയും ഞരമ്പുമായ അംഗങ്ങളോടും ചേർന്ന കറാമറ വീണയെ മാതംഗീദേവിയുടെ സാന്നിദ്ധ്യം കല്പിച്ചു വണങ്ങി വാങ്ങി മരതകമണിമോതിരമണിഞ്ഞ മൃദുലാംഗുലികളാൽ ഓരോ തന്ത്രികളും മീട്ടി ചെവിയോർത്തു ശ്രുതികൂട്ടിശ്ശരിപ്പെടുത്തി "അങ്ങുന്നു വായിക്കേണമെന്നു ഞാൻ നിർബ്ബന്ധിക്കയില്ല; അവിടത്തെ ഇഷ്ടംപോലെ ആവാം." എന്നു ശ്രുതികൂട്ടിയ വീണ താൻതന്നെ മുമ്പിൽ വായിക്കാതെ പ്രിയതമൻ വായിക്കണമെന്നു ഉദ്ദേശത്തോടുകൂടി കോവലന്റെ കയ്യിൽ കൊടുത്തു. അവൻ മാധവിക്കു ഹൃദയംഗമമാകുംവണ്ണം അതിൽ ഉദ്യാനഗീതം വായിച്ചുതുടങ്ങി.

# അഞ്ചാംവരി.

---

## നായകൻ തോഴന്റെ ചോദ്യത്തിന് അറിയുംവണ്ണം ഉത്തരം പറഞ്ഞത്.

("ജയ ജയ ഭഗവതി മായേ—ദേവി" എന്നമട്ടു)

1 ഉപവനമിതും പൂനിരയും—പുതു
മണമിയലും മണൽ തറയും
അഭിനവമധുവേറും തളിരും—പാരം
കഠിനതരമാം മുലയിണയും
പനിമതിനികരോപമമുഖവും—വില്ലിൻ
വളവേലുന്നൊരു ചില്ലിയുഗവും
എഴുവാനതാരതോരണയു—മേനി
കവശത പിണയിച്ചുള്ളവയാം

2 അലയടിച്ചുണരുന്ന കടവും—തരി
മണൽപരന്നിയലുന്നൊരിടവും
നറുമണമെഴും പുളകലതം—തള
നിരതിങ്ങും മലർവാടീതടവും
സുരഭിലത്തേൻകലശവും—പനി
മതിരയാടിടവും ചാരുമുഖവും
കയലിണതോഴും മിഴിയുഗവു—മേനി
കവശതപിണയിച്ചുള്ളവയാം.

3 വരകംബുപൂർണം വാഴും ഇറയും—പാരം
മണമിളകിന മലർവനവും
പരിചൊടു വിരിയും പൂനിരയു—മവർ
തനിമയെ കടികൊണ്ടുള്ളൊരിടവും

തന്നിൽ കാമം പൂൎണ്ണമായി ലഭിച്ചിട്ടില്ലാത്ത ഒരു യുവതിയോടു താപാൎത്തനായ യുവാവു പറയുന്നതു്.

കവിവരർ കഥിച്ചുള്ള സാധുവാമന്നമെ
കേൾവിയുള്ളാനടയ്ക്കൊക്കുമോ നിൻഗതി
കവിവരർ കഥിച്ചുള്ള സാധുവാമന്നമെ
കേൾവിയുള്ളാനടയ്ക്കൊക്കുമോ നിൻഗതി
അലകടൽചുഴന്നീടുമൂഴിമേവുന്നോരെ
യാകവെ വെന്നു ക്രീഡിപ്പോർക്കപിന്നിലായ്
കളികളൊഴുമ്പാകുന്ന സാധുവാമന്നമെ
കേൾവിയുള്ളാനടയ്ക്കൊക്കുമോ നിൻഗതി.

അവിടെ മാനേലുംകണ്ണിയായ മാധവി ഇങ്ങിനെ കോവലൻ പാടിയ ഉദ്യാനഗീതശ്രവണത്താൽ ഇവന്നു തന്നിൽ പ്രേമമില്ലെന്നും ഹൃദയത്തിൽ വേരൂന്നിയ ഏതോ ഒരു വിഷയത്താൽ അവശനായി തീൎന്നിരിക്കുന്നുവെന്നും ബോധിപ്പാൻ കഴിഞ്ഞുവെന്നിരിക്കിലും ഭാവവിലാസചാതുൎയ്യത്താൽ വൈമനസ്യം പ്രകാശിപ്പിക്കാതെ പ്രമുദിതഭാവം നടിച്ചുകൊണ്ടു പാടവത്തോടെ കോവലന്റെ പക്കൽനിന്നു വീണവാങ്ങി തനിക്കു യാതൊരു സങ്കല്പവുമില്ലെന്നിരിക്കിലും അവൻ ഒരു സങ്കല്പം വെച്ചുപാടിയതിന്നു പ്രതിവാക്യമായി താനും ഏതോ ഒരു സങ്കല്പം ചെയ്യുവളെന്നവണ്ണം ഇരിപ്പിടത്തിന്നധിഷ്ഠാനദേവതയായ വരുണൻ വിസ്മയിക്കയും ഉപവാസികളെപ്പേരും ആനന്ദിക്കയും ചെയ്യത്തക്കവിധം വീണയ്ക്കിണങ്ങുന്ന കണ്ഠസ്വനത്താൽ കാനൽവരിപ്പാട്ടു് (ഉദ്യാനഗീതം) ആരംഭിക്കയും ചെയ്തു.

# ആറ്റംവരി.

---

## കാമപാരവശ്യത്താൽ മുൻകരുതൽ മറന്നു പറയുന്നത്.

1. പോരല്ലേ ബാലേ! പോരാതെല്ലൻ പൂങ്കാവിൽ
പോരല്ലേ ബാലേ! പോരാതെല്ലൻ പൂങ്കാവിൽ
വാരിധിച്ചൂഴലൂഴിക്കധിപതൻറ
നേരെ ചൊല്ലതുതാടൽ പിണഞ്ഞതു
പോരല്ലേ ബാലേ! പോരാതെല്ലൻ പൂങ്കാവിൽ.

1. ഏവം പാടിയതിനുമേൽ പിന്നെയും
സാവധാനം മൃദുലാംഗുലികളാൽ
കോമളശ്രുതിഗീതം മനോഹരം
കാമിനീമണിയാളും തുടർന്നിതേ.

## സായങ്കാലത്തെക്കണ്ടു് നായിക പറഞ്ഞതു്.

2. തന്നെ വിട്ടുപിരിഞ്ഞവനായോരു
ചൊന്ന വാക്യത്തെ വിശ്വസിച്ചുംകൊണ്ടു
തന്നത്താനഴൽപൂണ്ടു കരയുന്നോർ
നമ്മുടെ ജീവൻ കൊള്ളുന്ന സന്ധ്യേ! നീ
പ്രാണഹാരകൻ നീയുമുൾത്താപത്തെ
തീർന്നകറ്റാത്ത നാഥനമാകിലോ
എല്ലുമൊന്നുമറിയാതമന്നവ
ബാധയെന്നു കഥിക്കുക സന്ധ്യേ! നീ.

ശ്രയിച്ച വീണാഗാനത്തെ നിമിത്തീകരിച്ചുള്ള തന്റെ വിധിവൈപരീത്യത്താൽ തന്നിൽ പ്രിയമിയലും മതിനേർമുഖിയാളെ മനസ്സിൽനിന്നൊഴിച്ചു നിശാവസാനവേളയിൽ എഴുന്നേറ്റു പോയതിനു ശേഷം മാധവി മധുവൃതിജം മലർവാടിയിൽനിന്നു നിരാശ്രിതയായി നിജമന്ദിരമുൾപ്പുക്കു വസിക്കുകയും ചെയ്തു.

ക്ഷോണീന്ദ്രവൃന്ദമഖിലം പദപങ്കജത്തിൽ
താണാദരേണ പണിയുന്നൊരു ദീപ്തിശാലി
ചോളാധിപൻ കരുണയന്നിഹലഭ്യവാള.
ശൈലാന്തരത്തിലിതമാസ് വസിച്ചിടേണം.

---

## എട്ടാം ഗാഥ.

### വസന്തകാലം.

കിഴക്കും പടിഞ്ഞാറും വിശാലമായ സമുദ്രവും തെക്കു കന്യാകുമാരിയാറും വടക്കു വെങ്കിടഗിരിയും * അതിരുകളായി ചേര ചോള പാണ്ഡ്യഭൂപാല

---

* ആദിമതമിഴ്സ്സംഘകാലത്തു പാണ്ഡ്യരാജ്യത്തിന്റെ തെക്കേഖണ്ഡത്തിനു വടക്കേ അതിരായ പറളിയാറിനും കുമരിയാറിനും മദ്ധ്യേ പശ്ചിമതീരത്തിലുണ്ടായിരുന്ന തെങ്കുനാ

ന്മാർ വാഴുന്നതും ശീതളസലിലസമൃദ്ധിയോടെ വിളങ്ങുന്നതുമായ തമിഴ്നാട്ടിൽ മധുര, ഉറയൂർ, വഞ്ചി, പുകാർ എന്നീ നാലുനഗരങ്ങൾക്കും നാഥനായി മലയമാരുതനാകുന്ന രഥം, കിളിയാകുന്ന തുരഗം, സന്ധ്യയാകുന്ന ഗജം, സ്ത്രീജനമാകുന്ന പദാതി ഇങ്ങിനെ ചതുരംഗസേനയോടുംകൂടി പുകാരിൽ വാണരുളി പുകഴാൻ മന്മഥമഹിപതിക്കു പ്രീതിയും പ്രമോദവും നൽകുന്ന വസന്തമാകുന്ന യുവരാജാവു സന്നിഹിതനായി. മലയാചലവാസിയായ അഗസ്ത്യമാമുനിയാലയയ്ക്കപ്പെട്ട മന്ദമാരുതനാകുന്ന ദൂതൻ അറിവു കൊടുത്തപ്രകാരം "കാമന്റെ സൈനികന്മാരെല്ലാം പടക്കോപ്പണിഞ്ഞു" (സ്ത്രീകൾ വസന്തകാലോചിതങ്ങളായ വസ്ത്രാഭരണങ്ങളണിഞ്ഞു)

---

ദേശം, മധുരനാദേശം, മുൻപാലനാദേശം, പിൻപാലനാദേശം കൺനാദേശം, കുണകാരനാദേശം, കരുമനനാദേശം കൂടി സത്യസമൃദ്ധിയുള്ള നാല്പതൊമ്പതു നാടുകളും, കുമരി, കൊല്ലം, മുതലായ മഹാനാടുകളും, കാടും, പുഴയും, പതിയും, കുമരിമലയുടെ വടക്കു താഴ്‌വരയും കടലെടുത്തുപോകയും അതോടുകൂടി ആ തമിഴ്സ്സംഘവും നാമാവശേഷമായിപ്പോകയും ചെയ്തു. അതിനു മുമ്പ് തമിഴ്നാട്ടിന്റെ അതിരുകൾ, 'കണ്ണകലൈ, കുമരി, കടൽ, വെങ്കടം'—കിഴക്കു പുണ്യസമുദ്രവും, തെക്കു കുമരിനാടും, പടിഞ്ഞാറു കടലും, വടക്കു വെങ്കിടഗിരിയുമായിരുന്നു. ഈ ഗ്രന്ഥനിർമ്മാണവും ഇതിലെ ഇതിവൃത്തവും അന്തിമതമിഴ്സ്സംഘകാലത്തായതിനാൽ ഗ്രന്ഥകാരൻ തമിഴ്നാട്ടിന്റെ അന്നത്തെ സീമകളെ അംഗീകരിച്ചതാകുന്നു.

സന്നദ്ധരായിരിപ്പിൻ" എന്നുള്ള അത്ഥം ധ്വനിക്കു ത്തക്കവണ്ണം കുസുമിതലതകളാൽ നിബിഡിതമായ ഉപവനമാകുന്ന കൈനിലയിലിരിക്കും കയിലാകുന്ന കാഹളീയോധൻ സൈനികന്മാക്ക് സാങ്കേതികമായ വിജ്ഞാപനം നൽകി. കടലിൽ നീരാടുവാൻ പോയസമയം പൂമടൽ വിരിഞ്ഞു (തെങ്ങ്, കൈത, മുതലായ താലവൃക്ഷങ്ങളുടെ പൂക്കുലമടൽ വിരിഞ്ഞ്) സുരഭിലമായ ആരാമത്തിൽ വെച്ചുണ്ടായ കോവലന്റെ വിയോഗംമൂലം ഏകാകിനിയായി തന്റെ സദനത്തിലേക്കു തിരിച്ചു മാധവി വീണ്ടും നായകന്റെ സംഗമത്തെ കാംക്ഷിച്ചുകൊണ്ടു വസന്തകാലോചിതവസതിയായി വാനോടു മുട്ടിനിൽക്കുന്ന മണിമേടയുടെ മേൽത്തട്ടിലുള്ള ചന്ദ്രശാലയുടെ ഒരു വശത്തിലിരിക്കയായിരുന്നു. മനോഹരഭൂഷണവിഭൂഷിതയായ അവൾ മുത്തും ചന്ദനവും ഇക്കാലത്തു താൻ നിയമേന ഉപയോഗിച്ചു വരുന്നതാകയാൽ മുൻ ഹേമന്തത്തിൽ കുങ്കുമത്താൽ അലങ്കരിക്കപ്പെട്ട ഉരസ്ഥലത്തിൽ ആ മുത്തും ചന്ദനവുംതന്നെ അണിഞ്ഞു. ഒമ്പതു വക ആസനങ്ങളിൽ ഒടുവിലത്തേതായ പത്മാസനത്തിലിരുന്നു ശ്രുതിപ്പിഴയില്ലാതെ ശരിപ്പെടുത്തി വെച്ചിട്ടുള്ള വീണ കയ്യിലെടുത്ത് ആദ്യം കണ്ഠത്താലും പിന്നെ വീണയാലുമായി ക്രമത്തിൽ മധുരമാംവണ്ണം ഗാനംചെയ്തു തുടങ്ങി.

ഇങ്ങനെ ഹൃദയംഗമങ്ങളായ ഗാനവിശേഷങ്ങളിൽ ലയിച്ച വിവശയായ മാധവി ചോറിയ ശരത്താൽ വലിയ ഭൂഭാഗത്തെ നിശ്ശേഷം അടക്കി ഏകശാസനത്തിന്മേൽ വാഴുന്ന മദനമഹീപതിയുടെ ആജ്ഞയ്ക്കു വശംവദയാകേണ്ടിവന്നതിനാൽ 'തിരുവാജ്ഞയ്ക്കെതിർവായില്ല' എന്ന ബോധത്തോടെ ചെമ്പകം, ചെങ്കഴുനീർ, മുല്ല, മല്ലിക തുടങ്ങിയുള്ള നറുമ്പൂക്കളാലിടതൂർത്തു കെട്ടിയ പരിമളമിളിതമായ മാല്യത്തിൽ തൊടുത്തു നീണ്ടു നിൽക്കുന്ന കേതകീപത്രപുടത്തിൽ മറ്റൊരു ദളത്തിന്റെ അഗ്രം ചെമ്പഞ്ഞിക്കുഴമ്പിൽ മുക്കി ഇങ്ങിനെ എഴുതിത്തുടങ്ങി. "ലോകത്തിൽ നാനാതരം ജീവികളേയും തങ്ങൾ കാമിക്കുന്ന തുണകളോടു സംയോജിപ്പിക്കുന്നതു സരസനായ വസന്തമാകുന്ന യുവരാജാവാണ്; ആകയാൽ നീതി നിറവേറാത്തതൊന്നും കാര്യം നടത്തുന്നതല്ല; ഇനി സന്ധ്യാകാലത്തിൽ ജാതമാകുന്ന വിരഹവേദനയ്ക്കുംപുറമെ തല്ക്കാലത്തിൽ വന്നുദയം ചെയ്യു വെണ്മതിയാകുന്ന സമ്പന്നനും തല്ക്കാലം തേജസ്വിയായിരുന്നാലും ജന്മനാ അംഗഭംഗത്തോടു കൂടിയവനാകുന്നു; അതിനാൽ സംയുക്തന്മാർ വിയുക്തന്മാരായാലും ജഡന്മാർ വിസ്മരിച്ചാലും നറുമ്പൂവമ്പിനാൽ സുഖശോകതാവായ ജീവിയെ കൂട്ടിയിണക്കുന്നതു് അവരുടെ ആധുനികകൃത്യമല്ല; ഇതറി

ഞ്ഞുകൊള്ളേണ്ടതാണ്." എന്ന് ഒരേപക്ഷമായി ഉൽഘോഷിച്ചുകൊണ്ടിരിക്കുന്ന ചതുഃഷഷ്ടി കലകടേയും രചനാഗുണങ്ങൾക്കനുരൂപമാംവണ്ണം ഉച്ചരിപ്പാൻ കഴിയാതെ ആ വക സുഭാഷിതങ്ങളെ ബാലന്മാരെന്നപോലെ നാവിൽ വഴങ്ങാത്തവിധം ചൊല്ലിക്കൊണ്ടു എഴുതി ഉൽകണ്ഠയെ ഉദ്ദീപിപ്പിക്കുന്നതായ സായങ്കാലത്തിൽതന്നെ, വസന്തമാലയെ വരുത്തി "ഈ മാലയിലെഴുതിയതിൻെറ താല്പര്യമെല്ലാം വേണ്ടുംവണ്ണം കോവലനെ പറഞ്ഞറിയിച്ച് ഇപ്പോൾതന്നെ ഇവിടെക്കു കൂട്ടിക്കൊണ്ടു വരിക"യെന്നു പറഞ്ഞയച്ചു.

വസന്തമാല ഇങ്ങനെ മാധവിയുടെ വാക്കിനാൽ മാലവാങ്ങി കുലസംഭവങ്ങളായ നെല്ല്, പുല്ല്, വരക്, തിന, ചാമ, ചോളം, തുവര, കോറ എന്നിത്യാദി ധാന്യസഞ്ചയം സമൃദ്ധമായ്‌വിളയുന്ന ഭൂമിയുടെ സ്വാമിയായ കോവലനെ കണ്ടു് ആ മാല കൊടുത്തപ്പോൾ, "തിലകവും അളകവും നന്നുകറുത്ത വില്ലും, കരിങ്കുവലയപ്പൂവും കമിഴും കോവപ്പഴവും ചേർന്ന മുഖത്തിനാൽ അഴിമുഖമായ്നിന്ന സ്ത്രീസമൂഹമായ വിധത്തിൽ മേകലമാംവണ്ണം പ്രേമം ഭാവിച്ചുകൊണ്ടുള്ള നാട്യവും, കാർ ചുമന്ന കഴങ്ങി കിരണങ്ങൾ പൊഴിക്കും പനിമതിയിൽ കയലുകൾ നടമാടിക്കളിക്കുന്നതോടുകൂടി മധുതടവിയ പവിഴം ഇരന്ന്

ളിതിരളുന്ന മുത്തിനൊത്ത പുഞ്ചിരിപ്പൂതൂകി
ചൊല്ലു കേട്ടു വരികയും പോകയും ചെയ്യുന്ന നീലാ
യതാക്ഷിയുടെ കോലവും, എന്റെ വിയോഗമൂലം
നിശാഗമനത്താൽ വിരഹതാപവിവശയായി എ
ന്റെ ചിന്താപാരവശ്യമറിഞ്ഞു കിളിക്കൊത്തമൊ
ഴിയും അന്നത്തിനൊത്ത നടയും കളിയാടും മ
യിലിനൊത്ത മുടിയും മറച്ചു വേലൊത്ത മിഴികളാ
യ നിജതോഴികളുടെ കോലത്തെ കൈക്കൊണ്ടു താനേ
കാകിനിയായ്ക്കൊണ്ടു നിന്നു നടിച്ച നാട്യവും, അണിക
ളണിയുവാനുതകാതവണ്ണം തനുമദ്ധ്യയായ അവൾ,
ചിലമ്പൊലിയും മേഖലാകലകലധ്വനിയും മുഴങ്ങു
മാറ് എന്നിൽ അനുസക്തയെന്നപോലെ വന്നു നോ
ക്കിയ നോക്കിനാൽ, തന്റെ വിരഹത്താൽ അവ
ശനായ എന്റെ താപത്തെയറിഞ്ഞും എന്റെ അ
രികിൽ വന്നണയാതെ അകന്നുനിന്നു നടിച്ച നാട്യ
വും, പുരികുഴലും പൂമാലയും, പൂന്തേൻതടവിയ ക
രുന്നിരയും മുത്തുമാലയണിഞ്ഞ മുലത്തടവും മിന്നാ
ലിനൊത്ത മദ്ധ്യപ്രദേശത്തിനു വഹിയാത്ത ഭാരമാ
ണെന്നു ഭാവിച്ചുംകൊണ്ടു് എന്റെ സന്നിധാനം
പ്രാപിക്കാതെ പുറമേ വന്നുനിന്നു സഖികളുടെ ഉപ
ദേശപ്രകാരം ചില സമാധാനവാക്യങ്ങൾ ചൊല്ലി
യതിന്നു, സംഭോഗകാമനായ എന്റെ വിപ്രലംഭസൂ
ചകങ്ങളായ പ്രതിവചനങ്ങൾ കേട്ടു അവസ്ഥിതത്തം

കല്പിച്ചു മനോജ്ഞമായ കൂന്തലോടും മണിമയങ്ങിയ തനുവല്ലിയോടും കൂടിയ അവൾ കലഹിച്ചു പിരിഞ്ഞുപോകുന്നതായി ഭാവിച്ചുപോയ നാട്യവും, ഞാൻ പിരിഞ്ഞിരിക്കും കാലത്തിൽ തനിക്കസഹ്യമായ വിരഹതാപം നേരിട്ടിരിക്കുന്നതായി ഭാവിച്ച് എന്റെ പ്രണയവചനങ്ങൾക്കു തന്റെ അതിയായ പരിതാപഭരത്തെ പ്രകാശിപ്പിച്ചുംകൊണ്ടു വിവശയായ്നിന്നു തേങ്ങിത്തേങ്ങി ഉത്തരം പറഞ്ഞ നാട്യവും, വണ്ടാർകുഴലിയായ അവൾ രാത്രികാലത്തിൽ മോഹിതയായി കണ്ടവരോടെല്ലാം തന്റെ വിരഹതാപത്തെ പറഞ്ഞറിയിച്ചതായ നാട്യവും, അടുത്തടുത്തു ബോധം മറഞ്ഞു വീഴുമ്പോൾ അടുത്തുള്ളവർ അപ്പപ്പോൾ എടുത്താശ്വസിപ്പിച്ചുംകൊണ്ടിരുന്നതായ നാട്യവുമായി ഈ നാട്യങ്ങളെല്ലാം ആ സുന്ദരി ഒരു നാടകവേശ്യയായതിനാൽ അവൾക്കനുരൂപമായിട്ടുള്ളതാണ്." എന്നു പറഞ്ഞു മാധവി മനോഹരമാംവണ്ണം കൈതപ്പൂവിതളിൽ കുറിച്ചയച്ച കാമപത്രത്തെ കോവലൻ നിരസിച്ചതിനാൽ വസന്തമാല മങ്ങിയ മനസ്സോടും, വാടിയ മുഖത്തോടും, ത്വരിതഗതിയായിച്ചെന്നു മാധവിയോട്, "അദ്ദേഹം ഈ രാത്രിയിൽതന്നെ വരുവാനിടയുണ്ട്; അങ്ങിനെ അല്ലെന്നിരിക്കിൽ നാളെ കാലത്തു കാണാമല്ലോ." എന്നു പറഞ്ഞ മാത്രയിൽ അവൾ താനിരിക്കുന്ന പൂമെത്തമേൽതന്നെ മോഹിച്ചു വീണു കണ്ണടയ്ക്കുകയും ചെയ്തു.

---

## ഒമ്പതാം ഗാഥ.

---

### സ്വാപ്നവൃത്താന്തകഥനം.

---

തന്വംഗിമാരെല്ലാം സായങ്കാലമായപ്പോൾ വിശാലങ്ങളായ സദനങ്ങളിലെങ്ങും നറുമല്ലപ്പൂമലരും തൂവി ഗൃഹദേവതയെ വണങ്ങി മണിവിളക്കം കയ്യിലെടുത്തു രാത്രികാലത്തിൽ കാന്തനോടൊത്തു രമിപ്പാൻതക്കവണ്ണമുള്ള കോപ്പുകളണിഞ്ഞുതുടങ്ങി. മുന്നൊരുനാൾ മാലതിയെന്ന ഒരു ബ്രാഹ്മണി സപത്നിയുടെ പുത്രന്നു തന്റെ മുലപ്പാൽ ശംഖിലെടുത്തു കൊടുത്തപ്പോൾ അതു നാസികയിൽ കയറി അവളുടെ കയ്യിൽ കിടന്നതന്നെ കുട്ടി കാലഗതിയെ പ്രാപിച്ചു. അപ്പോൾ ബ്രാഹ്മണി ഭർത്താവും സപത്നിയും നിരപരാധിയായ തന്റെ മേൽ കുററാരോപണം ചെയ്യുന്നതല്ലാതെ പരമാൎത്ഥമറിയുന്നതല്ലായ്കയാൽ എന്തു ചെയ്യേണ്ടുവെന്ന ചിന്താമഗ്നയായി ശിശുവിനെ എടുത്തുകൊണ്ടു കല്പതരുകോഷ്ഠം, ഐരാവതകോഷ്ഠം, ബലദേവകോഷ്ഠം, സൂൎയ്യകോഷ്ഠം, കൈലാസകോഷ്ഠം, സുബ്രഹ്മണ്യകോഷ്ഠം, വജ്രായുധകോഷ്ഠം, ശാലിവാഹനകോഷ്ഠം, അൎഹതകോഷ്ഠം, ചന്ദ്രകോഷ്ഠം, എന്നീകോഷ്ഠങ്ങളിലെല്ലാം ചെന്നു് ഓരോ ദേവത

കളോടും പ്രത്യേകം തന്റെ സങ്കടം തീൎത്തുതരുവാൻ അപേക്ഷിച്ചതിൽ ആരും അപ്രകാരം ചെയ്യാഞ്ഞതിനാൽ ചാത്തനെന്ന പാഷണ്ഡഭൈരവന്റെ സന്നിധിയിൽ ചെന്നു പാടുകിടന്നു. അവിടെ ശ്മശാനകോഷ്ഠത്തിൽ പ്രേതാശിനിയായ ഡാകിനിയെന്ന പിശാചി കൂരിരുൾകൊണ്ടു നിശീഥത്തിൽ ഏകാകിനിയായ ആ തരുണിയെ അപഹസിച്ചുകൊണ്ട്, "നിരപരാധിനിയായ ബ്രാഹ്മണി! കേൾക്കുക. ജന്മാന്തരത്തിൽ തപംചെയ്യാത്തവൎക്കു ദേവന്മാരും വരംകൊടുക്കുമാറില്ല; ഇതു് അസത്യമല്ല; സത്യംതന്നെയാണ്." എന്നു പറഞ്ഞു് ആ ശവശരീരത്തെ കാണിപ്പാൻ പറയുകയും ഉടൻ അതിനെ അവളിൽനിന്നപഹരിച്ചു തന്റെ കുക്ഷിയിലിടുകയും ചെയ്തു. ഇതു കണ്ടു് ഇടിനിനാദം കേട്ട ഉജംഗിയെപ്പോലെ നടുങ്ങി മനംകലങ്ങി മുറയിടുന്ന മാനേലുംമിഴിയോടു ചാത്തൻ, "അമ്മേ! നീ മടങ്ങിപ്പൊയ്ക്കൊൾക. നിന്റെ മാൎഗ്ഗത്തിൽ ഇതാ ആ ബാലൻ ജീവിച്ചുകിടക്കുന്നു. നീ പരിതപിക്കേണ്ട." എന്നു പറഞ്ഞു താൻതന്നെ ആ ശിശുവിന്റെ രൂപം കയ്ക്കൊണ്ടുകിടന്നു. ബ്രാഹ്മണി ആ മായാകുമാരനെ എടുത്തു മാറോടണച്ചു തഴുവി സ്വപുത്രനെന്നുതന്നെ വിശ്വസിച്ചുകൊണ്ടു സാക്ഷാൽ മാതാവിന്റെ കയ്യിൽ കൊണ്ടുചെന്നു കൊടുക്കുകയും

ച്ചെയ്തു. ഈ ദിവ്യകുമാരൻ ഉഭയവംശപാരമ്പര്യത്തെ അനുസരിച്ചു വേദവേദാംഗവേദിയായ പിതാവിന്റെ കുലസന്താനമായി പിറന്നുടൻ ചൌളോപനായനസംസ്കാരാനന്തരം വേദവേദാംഗാദിവിദ്യാവിശാരദനെന്നു വിഖ്യാതി സമ്പാദിച്ചു; ദേവന്തിയെന്ന കന്യകയെ വേട്ടു. മാതാപിതാക്കളുടെ മരണാനന്തരം പൈതൃകകാര്യങ്ങളെല്ലാം നടത്തി, ച്ചു ഗൃഹസ്ഥധർമ്മോചിതമായ ധനധാന്യാദിസമ്പത്തിയിൽ ബദ്ധശ്രദ്ധനായി എട്ടു സംവത്സരകാലം ഭാര്യാസമേതനായി ഗൃഹസ്ഥാശ്രമത്തിൽ വാണു; തന്റെ ദിവ്യദേഹകാന്തി പത്നിയുടെ നയനങ്ങൾക്കസഹ്യമാവാത്തവിധത്തിൽ അടക്കിവെച്ചുകൊണ്ടിരുന്നതിനുശേഷം ഒരുനാൾ, എന്നും ജരാനരയില്ലാതെ യൌവനദശയിൽതന്നെ ഇരിക്കുന്ന തന്റെ മനോഹരരൂപം അവൾക്കു പ്രത്യക്ഷമാക്കി, അവളുടെ ഇംഗിതമനുസരിച്ചു, "നീ എന്റെ കോഷ്ഠത്തിലക്ക വരിക; ഞാൻ മറ്റുള്ളവരുടെ ദൃഷ്ടിയിൽ ഒരു തീർത്ഥവാസിയായിട്ടാകുന്നു" എന്നു പറഞ്ഞ് അവിടം വിട്ടുപോയി. ഇങ്ങിനെ ഭർതൃവിയുക്തയായ ദേവന്തി അദ്ദേഹത്തിന്റെ അരുളപ്പാടിനെ ഹൃദയത്തിലുറപ്പിച്ചു തീർത്ഥാടനത്തിനു പോയ തന്റെ പതി വീണ്ടും വന്നു തന്നോടുകൂടി ഗൃഹസ്ഥധർമ്മത്തിൽ ആസക്തനായിരിക്കത്തക്കവണ്ണം

വരം തരേണമെന്നു ചാത്തന്റെ സന്നിധിയിൽ അപേക്ഷിപ്പാൻ പോവുകയാണെന്ന വ്യാജത്തിന്മേൽ ഭൈരവകോഷ്ഠത്തിൽ ചെന്നു നിത്യം ഭജിച്ചുകൊണ്ടിരിക്കു ദേവന്തി അന്യൂനഗുണസമ്പന്നയായ നായികമണി കണ്ണകീദേവി കണവന്റെ വിയോഗത്താൽ കരളുരുകിവാഴുന്നതിനെ നിനച്ചു പശ്ചാത്താപത്തോടെ അവൾക്കു ഭർത്തൃസമാഗമം ഭവിക്കേണമെന്നു പ്രാർത്ഥിച്ചു കറുക മുതലായവകൊണ്ട് കോഷ്ഠത്തെ ആരാധിച്ചതിനുശേഷം കണ്ണകിയുടെ വസതിയിൽ ചെന്ന്, അവളോട്, "നീ കണവനോടിണങ്ങിയിരിക്കും" എന്നാശീർവ്വദിക്കയും ചെയ്തു. അപ്പോൾ കണ്ണകി, "പ്രിയസഖി! നിന്റെ ആശീർവ്വാദംപോലെ ഭവിക്കുമെങ്കിലും എനിക്കതിൽ ശങ്ക ജനിക്കുന്നു. എന്തെന്നാൽ ഇന്നലെ രാത്രി സ്വപ്നത്തിൽ എന്റെ നായകൻ എന്നെ അംഗീകരിച്ചു മനംചേർന്നിരിക്കെ ഞങ്ങളിരുപേരും ഒരു മഹാനഗരത്തിൽ ചെന്നു; അവിടെ പോയുള്ളിടംപോലെ ഞങ്ങൾക്കനുരൂപമല്ലാത്ത ഒരു വ്യാജവൃത്താന്തം എനിക്കറിവാനിടയായി; അതനുസരിച്ച് എന്റെ വല്ലഭന്ന് ഒരാപത്തു പിണഞ്ഞതായി മറ്റു ചിലർ പറഞ്ഞതിനാൽ അതു സഹിക്കാതെ എനിക്കു വിഹിതമല്ലാത്തവിധം ആ നാട്ടിലെ അരചന്റെ മുമ്പിൽ ചെല്ലുകയും അദ്ദേഹത്തോടു കയ്യു

ങ്ങൾ പാറുകയും ചെയ്തു; ആ നാട്ടുവാഴിക്കും നാട്ടിന്നും നാശം നേരിട്ടു. എങ്കിലും ദുസ്വപ്നമാകയാൽ അപ്പുറം നിന്നോടു പറയുന്നില്ല. ഇങ്ങിനെ ദുഷ്ഫലമനുഭവിപ്പാനാളായ ഞാൻ ഭർത്തൃസമേതം ലഭിച്ച ഉത്തമപദവിയെ നീ കേൾക്കുന്നതായാൽ ചിരിച്ചുപോകും" എന്നു പറഞ്ഞു. അപ്പോൾ ദേവന്തി, "തോഴി! നീ കണ്ട കിനാവിനെ നിനച്ചു ഖേദം വേണ്ടാ; അവൻ നിന്നെ വെറുക്കുകയും ഉണ്ടായിട്ടില്ല. നിന്റെ കണവൻനിമിത്തം നിന്നക്കൊരു വ്രതഭംഗം വന്നിട്ടുണ്ട്.; തന്നിമിത്തമുള്ള പാപം അല്പമല്ല. ഈ ദോഷവും നീങ്ങുവാനായി കാവേരി സമുദ്രസംഗമംചെയ്യുന്ന സ്ഥാനത്തിന്നടുത്തായി പുഷ്പങ്ങൾ പൊഴിഞ്ഞു പരിലസിക്കുന്ന കടൽക്കരപ്പൂഞ്ചോലയിൽ സോമകുണ്ഡം, സൂര്യകുണ്ഡം എന്ന നാമധേയങ്ങളോടുകൂടിയ രണ്ടു * തടാകങ്ങളുണ്ട്; അവയിൽ സ്നാനംചെയ്തു മന്മഥകോട്ടത്തിൽ ചെന്നു ദർശനംചെയ്യുന്നവർക്ക് ജീവകാലമെല്ലാം ഭർത്തൃവിയോഗംവരാതെ വാണിരുന്ന് ഐഹികഭോഗങ്ങൾ ഭുജിച്ചു സുഖിച്ചിരിക്കാം; മേൽജന്മത്തിലും ഭോഗഭൂമിയിൽ ചെന്നു ജനിച്ചു ഭർത്താവിനോടു പിരിയാതെ ദീർഘകാലം സുഖിച്ചി

---

* ഇവ തിരുവെങ്കാട്ടിലുള്ള സോമതീർത്ഥവും സൂര്യതീർത്ഥവുമാണെന്നു വൃദ്ധന്മാർ പറയുന്നു.

രിപ്പാൻ കഴിയും. അതിനാൽ നമുക്കും ഒരിക്കൽ ആ തീർത്ഥത്തിൽ സ്നാനംചെയ്യേണ്ടതാണ്." എന്നു പറഞ്ഞതിന്നു കണ്ണകി, "അങ്ങനെ ദേവനെ തൊഴുന്നതു ഞങ്ങൾക്കു വിഹിതമല്ല; പതിവ്രതമാക്കു പതിയല്ലൊ ദൈവം" എന്നുത്തരം പറഞ്ഞു. ഇങ്ങനെ അവർ സംഭാഷണം ചെയ്തുകൊണ്ടിരിക്കുന്നതിന്നിടയിൽ ഒരു ബാല്യക്കാരത്തി വന്ന്, "രാജകുമാരനെപ്പോലുള്ള നമ്മുടെ ഗൃഹസ്വാമി കോവലൻ അതാ പടിപ്പുര കടന്നുവരുന്നു." എന്നറിയിച്ചു. കണ്ണകി തന്റെ മലിനമായ വസ്ത്രം മാററുവാനായി അകത്തേക്കു കടക്കുമ്പോഴേക്കും കോവലൻ മനോഹരമായ ശയനഗൃഹത്തിൽ കടന്നുചെന്ന് അവിടെ തന്റെ പ്രിയയുടെ മെലിവാർന്ന മേനിയും അഴലാണ്ടൊരുള്ളവും കണ്ട് സ്വപ്നത്തിലും മിഥ്യയെ സത്യമാക്കി കഴിഞ്ഞുവരുന്ന വേശ്യയോടുള്ള സംഗമത്തിനാൽ തന്റെ പൂർവ്വന്മാർ നേടിവെച്ചിരുന്ന അപരിമിതമായ ധനസഞ്ചയം അവൾമൂലം ധ്വംസനംചെയ്തു നിർദ്ധനനായിത്തീർന്നു തനിക്കു ലജ്ജാവഹമായിരിക്കുന്ന വിവരം അവളോടു പറഞ്ഞു. ഇങ്ങനെ പ്രിയതമന്റെ പാരവശ്യം കണ്ടു കണ്ണകി കനിവോടെ മുഖപ്രസാദം പൂണ്ടു പുഞ്ചിരി തൂകി ഒരു ജോടി ചിലമ്പുള്ളതെടുത്തുകൊൾവാൻ പറഞ്ഞു. ഇതു കേട്ടു കോവലൻ അവളോടു, "പ്രിയേ! നീ പ

റയുംപ്രകാരം ഈ ചിലമ്പിനു കിട്ടുന്ന വില ഒരു മൂലധനമാക്കിവെച്ചു കച്ചവടം ചെയ്തു ഞാൻ മുമ്പു നിന്നോടു വാങ്ങിച്ചിലവഴിച്ചതായ ആഭരണങ്ങളെയും മറ്റുള്ള ധനനിവഹത്തെയും സമ്പാദിച്ചുവെപ്പാൻ ഞാൻ ഒരുങ്ങിയിരിക്കുന്നു; വ്യാപാരംചെയ്യേണ്ടതു് അതിമാത്രം പ്രഖ്യാതിപൊങ്ങുന്ന മധുരാനഗരത്തിൽ വേണമെന്നാണു കരുതുന്നതു്; അതിനു നീയും എന്നോടുകൂടെ പോരേണം" എന്നു പറഞ്ഞുറച്ചു, താൻ ജന്മാന്തരത്തിൽ ചെയ്ത ദുഷ്കർമ്മമാകുന്ന മൃത്യുവിന്റെ പ്രേരണയ്ക്കു വശംവദനായി മുൻനിശ്ചയപ്രകാരം അടുത്ത അരുണോദയത്തിനുമുമ്പുതന്നെ യാത്രപുറപ്പെടുവാൻ സന്നദ്ധനായി.

---

## പത്താം ഗാഥ.

---

### നാട്ടുപുറക്കാഴ്ച.

---

വൈശാഖമാസം ഇരുപത്തൊമ്പതാംതിയ്യതി കുജവാരവും കേട്ടനക്ഷത്രവും ശുക്ലപക്ഷചതുർദ്ദശിയും നാശയോഗവും കൂടിയ രാത്രി നാലാംയാമത്തിൽ ചന്ദ്രാസ്തമയം കഴിഞ്ഞു സൂര്യോദയത്തിനു മുമ്പായുള്ള കുറികളിൽ പൂർവ്വകർമ്മപ്രേരണയാൽ

കോവലനും കണ്ണകിയും യാത്ര പുറപ്പെട്ടു. അവർ വളർത്തിയ ആട്ടിൻകുട്ടിയും എരുമക്കുട്ടിയും അരയന്നവും ഭിന്നവർഗ്ഗമായിരുന്നാലും ഒരേവർഗ്ഗത്തിൽപെട്ട ജീവികളെപ്പോലെ ഒരുമിച്ചുവന്നു പിന്തുടരും ചുറ്റിനിൽക്കുന്നതും താഴോട്ടുകൂടിയതും വിശാലവുമായ പടിപ്പുരവാതിൽ കടന്ന്, ഉടനെയുള്ള അനന്തശായിയായി മണിവർണ്ണനെന്ന നാമത്തോടെ സന്നിധാനംചെയ്യുന്ന വിഷ്ണുഭഗവാന്റെ ആലയത്തെ വലംവെച്ച്, അഞ്ചു വലിയ ശാഖകളോടും ഇലകളായ പത്രങ്ങളോടുംകൂടിയ മഹാബോധിവൃക്ഷമൂലത്തിലെഴുന്നള്ളിയ ധർമ്മകർത്താവായ ബുദ്ധദേവനരുളിച്ചെയ്ത ആഗമത്തെ ആകാശചാരികൾ മരത്തിരുന്നോതി എവർക്കും അർത്ഥം ഗ്രഹിപ്പിക്കുന്നതും ഇന്ദ്രനാൽ മനസ്സുകൊണ്ടു നിർമ്മിക്കപ്പെട്ടതുമായ ഇന്ദ്രവിഹാരമേഴും കടന്ന്, മത്സ്യമാംസാദി ദുർഗ്ഗന്ധപദാർത്ഥങ്ങളെ ഭക്ഷിക്കാതെയും അസത്യവാദം ചെയ്യുകയില്ലെന്നുള്ള വ്രതത്തോടെയും കാമാദി ചിത്തവൃത്തികളെഴിവായും ഉപേക്ഷിച്ചു ശ്രുതി മുതലായ ശാസ്ത്രങ്ങളെ ആരാഞ്ഞറിഞ്ഞു പഞ്ചേന്ദ്രിയങ്ങളടക്കി ലോകതത്വമറിഞ്ഞ മഹാത്മാക്കൾ നിറഞ്ഞുവിലസുന്ന ദേവാലയത്തിൽ ബുദ്ധൻ, സിദ്ധൻ, ഉപാദ്ധ്യായൻ, ആചാര്യൻ, ഭക്തന്മാർ ഈ പഞ്ചപരമേഷ്ടികളുടേയും മന്ദിരങ്ങളിൽനിന്നു വ

ന്ന മാർഗ്ഗങ്ങൾക്കു കേന്ദ്രസ്ഥാനവും അതിവിശാല വുമായ അങ്കണത്തിൽ പുഷ്പിതമായ അശോകമര ത്തിന്റെ അതിമനോജ്ഞമായ നിഴലിൽ വിഷു വൽപുണ്യകാലങ്ങളിലും, അയനപുണ്യകാലങ്ങളി ലും, ഉത്സവാഘോഷങ്ങളിലും ആകാശചാരികൾ വരുവാനിടയുണ്ടെന്നു കണ്ടു, ശ്രമണന്മാർ പണി ചെയ്യിച്ചിട്ടുള്ളതും ഒളി തിരളുന്നതുമായ കൽത്തള ത്തെ പ്രദക്ഷിണംചെയ്തു, ഏവർക്കും ഗതാഗതം ചെ യ്യത്തക്കതും നദിയുടെ അറുതിയായ ഒരു പർവ്വത ത്തെയെന്നപോലെ നഗരവീഥിയുടെ അറുതിയായ പുരഗോപുരത്തെ മറ്റു യാത്രക്കാരോടൊരുമിച്ചുകട ന്ന്, അനംഗന്നു വസന്തത്തോടുകൂടി മലയമാരുത നേയും സമരസഹകാരിയാക്കിച്ചമപ്പാനിണങ്ങുന്ന വിധം നാനാതരം പുഷ്പങ്ങൾ നിറഞ്ഞു വിലസുന്ന വിടപികളിടതിങ്ങി നിബിഡച്ഛായമായ ലവന്തി കയെന്ന വസന്തോദ്യാനത്തിന്റെ പ്രാകാരത്തിന്ന രികെ പോയി, ഇരുപുറത്തും പൂങ്കാവോടുകൂടി വി ശാലമായി, ജനങ്ങൾ പ്രാതസ്സ്നാനത്തിന്നു പോകു ന്നു, നിരത്തിന്നരികെ കാവേരിക്കരയിൽ ‘തിരുമുഖ ത്തുറ’യെന്ന ഘട്ടം അവസാനിക്കുന്ന കോട്ടവാതിൽ കടന്നു, പശ്ചിമാഭിമുഖമായി കാവേരിയുടെ ഉന്നത മായ ഉത്തരതീരത്തിലുള്ള ഇളംപൂങ്കാവും കടന്നു, ഒ രുകാതം വഴി യാത്ര ചെയ്തു, ‘കവുന്തിയടികൾ’ എ

ന്ന പ്രസിദ്ധയായ ഒരു ജൈനതാപസിയുടെ പള്ളിക്കു സമീപമുള്ള ഒരിളമരച്ചോലയിൽ ചെന്നുചേൎന്നു. അപ്പോഴേക്കും കോമളാംഗിയായ കണ്ണകിയുടെ അടിയും ഇടയും വല്ലാതെ തളൎന്നു, നെടുവീൎപ്പോടെ ഒരു കുട്ടി പറയുന്നവണ്ണം ദന്തകാന്തി വീശിക്കൊണ്ട് അസ്പഷ്ടമായി, "മധുരയെന്ന പുരാതനപുരി ഏതാണു" എന്നു ചോദിച്ചതിനു, "നീ ചോദിച്ച മധുര നമ്മുടെ നാട്ടിൽനിന്ന് ആറുമു കാതം അകലത്തിലുള്ളതാണ്" എന്ന് അഴൽപെരുകി ചിരിച്ചുകൊണ്ടു പറഞ്ഞു, കോവലൻ അവളോടുകൂടി ചെന്നു തപോവൃദ്ധമദ്ധ്യസ്ഥിതയായ കവുന്തിയടികളെ കണ്ടു കൈ തൊഴുതു കാലിണ വണങ്ങി.

താപസി—രൂപഗുണവും കുലമഹിമയും അനുസരണശീലവും ബുദ്ധാഗമോക്തങ്ങളായ വ്രതാനുഷ്ഠാനങ്ങളും ചേൎന്നിട്ടുള്ള നിങ്ങൾ മൂൎത്തികളെപ്പോലെ സ്വസ്ഥാനംവിട്ടു വന്നതിന്റെ ഉദ്ദേശമെന്തു്?

കോവലൻ—അല്ലയോ തപോധനേ! ഈ ചോദ്യത്തിനുത്തരമില്ല; എങ്കിലും ഞാൻ ഒന്നു കരുതിട്ടുണ്ട്; അതെന്തെന്നാൽ പുരാതനനഗരിയായ മധുരയിൽ ചെന്നു ഞാനുദ്ദേശിച്ചിട്ടുള്ളേടത്തോളം ദ്രവ്യം സമ്പാദിക്കണമെന്നാണ്.

താപസി—ഇതാണുദ്ദേശമെന്നുവരികിൽ ഇവളുടെ

ളരൂപമേ കാഠിന്യബാധയോടു പരാജയം പ്രാപിക്കും; അതിനാൽ നാട്ടുപ്രദേശങ്ങളും കാട്ടുപ്രദേശങ്ങളും കടന്നു പോകന്ന വിഷയത്തിൽ ഇവളുടെ സൌകൎയ്യം വഴിപ്പെടുന്നതല്ല; ഇനി വിധി എതുപ്രകാരമെന്നാൎക്കറിയാം. അത്രയുമല്ല, ഒരു കുലവധുവിന്റെ നിലയ്ക്കും ഇവളെ തെളിച്ചു കൊണ്ടുപോകുന്നതു യോഗ്യമല്ല; ഇനി പോകരുതെന്നു ഞാൻ വിലക്കുന്നതായാൽ അതു നിങ്ങൾക്കംഗീകരിപ്പാൻ കഴിവില്ലാതെയും വന്നിരിക്കുന്നു. കരതലാമലകംപോലെ പരോക്ഷതത്വങ്ങളറിഞ്ഞു വശ്യവാക്കുകളായ ബുധവരന്മാരാൽ രചിക്കപ്പെട്ട ശാസ്ത്രങ്ങളെ കേട്ടറിഞ്ഞു് അറിവു സമ്പാദിപ്പാനായി തമിഴനാട്ടിൽ കീൎത്തിപ്പെട്ടു വിലസുന്ന തെക്കൻ മധുരാപുരിക്കു പോവാൻ മുമ്പേതന്നെ കരുതിയിരിക്കുന്നപ്രകാരം ഞാൻ പോകുന്നുണ്ടു്; നിങ്ങളും വരുവിൻ.

കോവലൻ—സ്വാമിനി! അവിടേക്കു വന്ദനം. ഭവതി ഇങ്ങനെ അരുളിച്ചെയ്യുന്നതായാൽ ഈ അബലയെ സംബന്ധിച്ചേടത്തോളമുള്ള ആയാസമെല്ലാം എന്നിൽ നിന്നൊഴിഞ്ഞിരിക്കുന്നുവല്ലോ.

താപസി—കോവല! നാം നിശ്ചയിച്ചിട്ടുള്ള ഈ യാത്രയിൽ പാലേടത്തും പല കഷ്ടങ്ങളും നേരിടുവാ

നിടയുണ്ടു്; അവയെയൊന്നും നിനക്കറിവില്ല; അതിനാൽ ഞാൻ പറയാം; കേട്ടുകൊണ്ടാലും. സൂൎയ്യരശ്മി കണ്ണുകൊണ്ടു കാണ്മാൻപോലും അശക്തയായ ഈ കോമളാംഗിയെയുംകൊണ്ടു നാം പുഷ്പസമൃദ്ധിയുള്ള തണ്ടലഗ്രാമത്തിലൂടെ പോകേണ്ടിവരുന്നതായാൽ അവിടെ നിലം പിളരുംവണ്ണം ആഴത്തിലിറങ്ങി വളരുന്ന വള്ളിക്കിഴങ്ങുകൾ പുഴക്കിയെടുത്ത കുഴികളെ ചമ്പകമരങ്ങളിൽനിന്നു കൊഴിഞ്ഞു തേനൊലുന്ന പൂക്കൾ മൂടി പടുകുഴിപ്പെട്ടു കിടക്കുന്നതറിയാത്ത നടക്കുന്നജനങ്ങൾക്കു മരണതുല്യമായ ദുഃഖംകൂടെ അനുഭവിക്കേണ്ടിവരും; അങ്ങിനെയുള്ള പടുകുഴികളെ കണ്ടറിഞ്ഞു ഒതുങ്ങി മാറിപ്പോകുന്നവരുടെ ദേഹത്തിൽ അളിയപ്പഴുത്തു വിണ്ടുതേനൊഴുകിക്കൊണ്ടു താഴ്ന്ന കൊമ്പുകളിൽ തൂങ്ങുന്ന പനസഫലങ്ങൾ ശത്രുതാപം ഭാവിച്ചുകൊണ്ടെന്നപോലെ അംഗങ്ങളിലിടിക്കുകയും ചെയ്യും. അല്ലാതെ വെളിപ്രദേശത്തിലൂടെപോകുന്നതായാൽ അവിടെ മഞ്ഞൾ ഇഞ്ചി മുതലായവ നട്ടിരിക്കുന്ന തോട്ടങ്ങളിൽ ആ ചെടികൾ തമ്മിൽ പിണഞ്ഞുകിടക്കയും ഇടച്ചാലുകളിൽ ചക്കക്കുരുക്കൾ ചിന്നിക്കിടക്കുകയാൽ ഇവളുടെ മൃദുപാദങ്ങളെ വേദനപ്പെടുത്തുകയും ചെയ്യും. ഇങ്ങനെ മരച്ചോലകളും തോട്ടങ്ങളുമായി

കിടക്കുന്ന മേട്ടുപുറം വഴിക്കല്ലാതെ താഴ്ന്നപുറമായ വയൽമാൎഗ്ഗമായി പോകുന്നതായാൽ അവിടെ വിരിഞ്ഞ പൂക്കളുടെ പരിമളം വീഴുന്ന തടാകങ്ങളിൽ വാസംചെയ്യുന്ന നീൎനായ്ക്കളും ഇരതേടി നടക്കുന്നോരും വാള, മനഞ്ഞ മുതലായ നീണ്ട മത്സ്യങ്ങൾ വിലങ്ങിട്ടു പായുന്നതും ഇവൾക്കു ഭയം ജനിപ്പിക്കും; അത്രയുമല്ല, അവിടെ കരിമ്പിൻ തോട്ടങ്ങളല്ലാതെ മറ്റു കാടുകളൊന്നുമില്ലായ്കയാൽ കരിമ്പുകളിൽ വെച്ചിട്ടുള്ള തേൻകൂടുകൾ തടികൾ തമ്മിൽ മുട്ടിയുടഞ്ഞു ചോൎന്നൊഴുകി അടുത്തുള്ള പൊയ്കയിലെ ശുദ്ധജലത്തോടു ചേരും; ഇവൾ ഇതറിയാതെ ദാഹം സഹിക്കവയ്യാതെ വരുമ്പോൾ മധുമിശ്രമായ ആ ജലം അഞ്ജലിയിലെന്തിക്കുടിച്ചുവെന്നു വരാം; ഇതു ധൎമ്മശാസ്ത്രവിരുദ്ധമാകുന്നു; വയലിൽ വേലക്കാർ കളകൾ പറിച്ചു വരമ്പിലിടുന്ന കൂട്ടത്തിൽ സ്ഥലമാറ്റിടക്കുന്ന കരിങ്കുവലയപ്പൂക്കളെ വിട്ടുപോകാതെ മധുപാനം ചെയ്തു മയങ്ങിക്കിടക്കുന്ന മധുപങ്ങളെ യാത്രാക്ലേശം ഹേതുവാൽ പ്രമാദംകൊണ്ടു ചവിട്ടിയെന്നും വരാം. അലകളിളകിക്കൊണ്ടൊഴുകുന്ന പെരുവാഴ്ചാലിന്നടുത്ത കരവഴിയെ പോകണമെന്നു വന്നാൽ കസ്തൂരികൈ ജലത്തിൽ ജീവിക്കുന്നവയും കൈത്തുകളുള്ള പുള്ളികളോടും വരകളോടും കൂടി

